

Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 19th June 1984/29th Jyaistha 1906 (Saka) [No. 25

## PART I

### Notifications by Heads of Departments

## Agriculture Department

ടെൻഡർ നോട്ടീസ്

No. AE (3) 1626/82. 1984 ജൂൺ 5.

താഴെ പറയുന്ന ജോലികൾക്കായി (മരാമത്തു വേലകൾക്ക്) സീലുവച്ച ടെൻഡറുകൾ (കവറിനു പുറത്ത് ജോലിയുടെ പേര് എഴുതിയിരിക്കണം) അടിയിൽ ഒപ്പിട്ടിരിക്കുന്ന ആളിന്റെ പക്കൽ 4-7-1984 വൈകുന്നേരം മൂന്നു മണിക്കകം കിട്ടത്തക്ക രീതിയിൽ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം 3.30 പി. എം.-ന് ടെൻഡർ തുറക്കുന്നതാണ്.

| ക്രമ നമ്പർ | വേലയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | പെരിങ്ങമല ഡിസ്ട്രിക്റ്റ് അഗ്രികൾച്ചറൽ ഫാമിലേക്കു വേണ്ടി കുടിക്കുന്നതിനായുള്ള വെള്ളത്തിന് ഒരു കിണർ കുഴിക്കുക (റീടെൻഡർ)—രൂപ 5,000 | 100 |
| 2 | പെരിങ്ങമല ഡിസ്ട്രിക്റ്റ് അഗ്രികൾച്ചറൽ ഫാമിലേക്കുവേണ്ടി ഒരു മൂത്രപ്പുര നിർമ്മാണം (റീടെൻഡർ)—രൂപ 7,000 | 150 |
| 3 | പെരിങ്ങമല ഡിസ്ട്രിക്റ്റ് അഗ്രികൾച്ചറൽ ഫാമിൽ ഭാഗികമായി നിർമ്മിച്ചിരിക്കുന്ന പമ്പുഹൗസിന്റെ ബാക്കി പണികൾ—(റീടെൻഡർ)—രൂപ 11,000 | 220 |

ടെൻഡർ ഫോറത്തിന്റെ വില—ക്രമനമ്പർ ഒന്നിനും രണ്ടിനും രൂപ 5+എസ്. റ്റി., ക്രമനമ്പർ മൂന്നിന് രൂപ 10+എസ്. റ്റി.

പണി ചെയ്തു തീർക്കേണ്ട കാലാവധി—ഒരു മാസം.

ടെൻഡർ ഫോറങ്ങളും മറ്റു വിവരങ്ങളും 25-6-1984-നും 3-7-1984-നും ഇടയിൽ ആഫീസ് സമയങ്ങളിൽ ടെൻഡർ ഫാറങ്ങളുടെ വില ആഫീസിൽ അടച്ച് അപേക്ഷ എഴുതി കൊടുത്താൽ ലഭിക്കുന്നതാണ്. ടെൻഡർ ഫോറങ്ങളും മറ്റും P. W. D. മുതലായ രജിസ്ട്രേഡ് കോൺട്രാക്റ്റർമാർക്ക് രജിസ്ട്രേഷൻ സർട്ടിഫിക്കറ്റ് ആഫീസിൽ ഹാജരാക്കി ബോദ്ധ്യപ്പെടുത്തിയാൽ നൽകുന്നതാണ്.

ആഫീസ് ഓഫ് ദി
അസി. എക്സി.
എഞ്ചിനീയർ (കൃഷി),
തിരുവനന്തപുരം.

കെ. ആർ. രാമചന്ദ്രൻ,
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ
(കൃഷി).

---

പുനർ ദർഘാസ് പരസ്യം

എ. ഇ. (3) 110/84. 1984 മെയ് 23.

കേരള ഗവർണ്ണർക്കുവേണ്ടി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ (അഗ്രികൾച്ചർ) കോട്ടയം, താഴെ പറയുന്ന പ്രവർത്തികൾക്ക് താഴെ കാണിച്ചിരിക്കുന്ന തീയതിയിൽ വൈകുന്നേരം 2 മണിവരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും ഓരോ പ്രവർത്തിക്കും പ്രത്യേകമായി പേര് എഴുതി മുദ്രവെച്ച മത്സരസ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം 2.30-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റ് ഉദ്യോഗസ്ഥനോ ദർഘാസുകൾ തുറക്കുന്നതായിരിക്കും.

| ക്രമ നമ്പർ. | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | ജില്ലാ കൃഷിത്തോട്ടം കോഴാ—എം. ബ്ലോക്കിൽ ജലസേചന സൗകര്യം ഏർപ്പെടുത്തൽ—രൂപ 52,500 | 1,050 |

| (1) | (2) | (3) |
|---|---|---|
| 2 | ജില്ലാ കൃഷിത്തോട്ടം കോഴ ഓഫീസ് കെട്ടിടത്തിനോടനുബന്ധിച്ച് മതിൽ നിർമ്മാണം—രൂപ 82,000 | 1,640 |
| 3 | ജില്ലാ കൃഷിത്തോട്ടം കോഴ—കൃഷിത്തോട്ടത്തിന്റെ കിഴക്കേ ബ്ലോക്കിന്റെ വടക്കുഭാഗത്ത് മതിൽ നിർമ്മാണം—രൂപ 91,000 | 1,820 |
| 4 | ജില്ലാ കൃഷിത്തോട്ടം കോഴ കൃഷിത്തോട്ടത്തിന്റെ കിഴക്കേ ബ്ലോക്കിന്റെ തെക്കുഭാഗത്ത് മതിൽ നിർമ്മാണം—രൂപ 75,000 | 1,500 |
| 5 | തൊടുപുഴ ഓയിൽ പാം സ്റ്റേഷനിലെ സ്റ്റാഫ് ക്വാർട്ടേഴ്സിന്റെ പ്രത്യേക അറ്റകുറ്റപ്പണികൾ—രൂപ 5,200 | 110 |

ദർഘാസ് ഫോറത്തിന്റെ വില—ക്രമനമ്പർ 1 മുതൽ 4 വരെ 25+S. T. വീതവും 5-ന് 10+S.T.

ദർഘാസ് തുറക്കുന്ന അവസാന തീയതി—27-6-1984

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1-ന് 3 മാസം 2 മുതൽ 4 വരെ 6 മാസം 5-ന് 1 മാസം.

ദർഘാസ് ഫോറങ്ങളും മറ്റ് വിവരങ്ങളും കോട്ടയം അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനിയറുടെ ഓഫീസിൽ നിന്നും ദർഘാസ് തുറക്കുന്ന ദിവസം ഉച്ചക്ക് 1 മണി വരെ ലഭിക്കുന്നതായിരിക്കും.

കൃഷി വകുപ്പിലെ എഞ്ചിനിയറിംഗ് വിംഗിലെ മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

കൃഷി അസി. എക്സി. എഞ്ചിനിയറുടെ കാര്യാലയം, കോട്ടയം-3.

(ഒപ്പ്)
അസി. എക്സിക്യൂട്ടീവ് എഞ്ചിനിയർ (അഗ്രി).

## ടെണ്ടർ പരസ്യം

നമ്പർ എ. ഇ. (3) 1336/83. 1984 മേയ് 24

കേരള ഗവർണ്ണർക്കു വേണ്ടി കൃഷിവകുപ്പ് തൃശ്ശൂർ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനിയർ താഴെ പറയുന്ന പ്രവർത്തികൾക്ക് 29-6-1984 വൈകിട്ട് 4 മണി വരെ നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും സീൽ വെച്ച കവറുകളിൽ ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു. കവറിന്റെ പുറത്ത് പ്രവൃത്തിയുടെ പേരും കരാറുകാരന്റെ മേൽവിലാസവും വ്യക്തമായി എഴുതിയിരിക്കണം.

പ്രവൃത്തിയുടെ വിവരവും അടങ്കൽ തുകയും—കേരള കൃഷി വികസന പ്രോജക്റ്റ് പ്രകാരം പാണഞ്ചേരി സീഡ് ഫാമിൽ അഗ്രികൾച്ചറൽ ഡെമോൺസ്ട്രേറ്റർക്ക് ഓഫീസ് കം റെസിഡൻഷ്യൽ ക്വാർട്ടേഴ്സ് പണിയുക (റീ ടെണ്ടർ)—രൂപ 55,000

നിരത ദ്രവ്യം—1,100 രൂപ

ടെണ്ടർ ഫാറത്തിന്റെ വില—രൂപ 25+എസ്. റ്റി.

പ്രവൃത്തി തീർക്കേണ്ട സമയം—60 ദിവസം.

ആവശ്യമായ തുകക്കുള്ള നിരതദ്രവ്യം തൃശ്ശൂർ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനിയർ (കൃഷി) അവർകൾക്ക് മാറത്തക്കവിധത്തിൽ ഏതെങ്കിലും അംഗീകൃത ബാങ്കുകളിൽ അടച്ച ഡ്രാഫ്റ്റോ ഡിപ്പോസിറ്റ് രസീതോ ടെണ്ടറോടുകൂടി ഉണ്ടായിരിക്കേണ്ടതാണ്. ടെണ്ടർ ഫാറവും അതിനോടനുബന്ധിച്ചിട്ടുള്ള മറ്റുരേഖകളും ടെണ്ടർ ദിവസം ഉച്ചക്ക് 1 മണി വരെ ഓഫീസ് സമയങ്ങളിൽ അംഗീകൃത കരാറുകാരുടെ രേഖാമൂലമുള്ള അപേക്ഷ അനുസരിച്ച് നൽകുന്നതാണ്.

ടെണ്ടറുകൾ 29-6-1984 വൈകുന്നേരം 4.30-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനിയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറന്നു പരിശോധിക്കുന്നതാണ്. ടെണ്ടറുകൾ സ്വീകരിക്കുന്നതിനും, നിരാകരിക്കുന്നതിനും അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനിയർക്ക് പൂർണ്ണാധികാരം ഉണ്ടായിരിക്കുന്നതാണ്. ടെണ്ടർ സംബന്ധിച്ച് നിലവിലുള്ള എല്ലാ നിയമങ്ങളും ഈ ടെണ്ടറിനും ബാധകമായിരിക്കുന്നതാണ്.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനിയറുടെ (കൃഷി) ഓഫീസ്,
അരണാട്ടുകര, തൃശ്ശൂർ.

ജേക്കബ് ഫിലിപ്പ്,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനിയർ (കൃഷി).

## ലഘു ദർഘാസ് പരസ്യം

നമ്പർ C-36/84. 1984 മേയ് 21.

നെല്ലിയാമ്പതി ഓറഞ്ച് ആന്റ് വെജിറ്റബിൾ ഫാമിൽ 1984-85 സാമ്പത്തിക വർഷത്തിൽ ഉൽപ്പാദിപ്പിക്കപ്പെടുന്ന ഉദ്ദേശം 50 ടൺ വർഷകാല ഓറഞ്ചും 200 ടൺ വേനൽക്കാല ഓറഞ്ചും വാങ്ങുവാൻ ആഗ്രഹിക്കുന്നവരിൽ നിന്നും "ദർഘാസ് നമ്പർ 36/84" എന്ന് കവറിന്റെ മേൽ എഴുതി മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

ദർഘാസുകൾ "സൂപ്രണ്ട് ഓറഞ്ച് ആന്റ് വെജിറ്റബിൾ ഫാം, നെല്ലിയാമ്പതി പി. ഒ., പാലക്കാട് ജില്ലാ കേരള സംസ്ഥാനം, പിൻ. 678511" എന്ന വിലാസത്തിൽ 1984 ജൂൺ മാസം 23-ാം തീയതി വൈകുന്നേരം 3 മണിക്ക് മുമ്പ് കിട്ടത്തക്കവണ്ണം അയയ്ക്കേണ്ടതാണ്. ദർഘാസുകൾ അന്നേദിവസം വൈകുന്നേരം 3½ മണിക്ക് അപ്പോൾ ഹാജരുള്ള ദർഘാസ്കാരുടെയോ അവർ അധികാരപ്പെടുത്തിയിട്ടുള്ളവരുടേയോ സാന്നിദ്ധ്യത്തിൽ തുറന്ന് പരിശോധിച്ചംഗീകരിക്കുന്നതാണ്.

ദർഘാസിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ ടി സ്ഥാപനത്തിലെ സൂപ്രണ്ടിൽ നിന്നും ദർഘാസ് ഫോറങ്ങളും അതോടൊപ്പമുള്ള പ്രത്യേക നിബന്ധനകളും നിശ്ചിത വില അടച്ച് നേരിട്ട് വാങ്ങേണ്ടതാണ്. ദർഘാസ് ഫോറങ്ങൾ 2-6-1984 മുതൽ വിൽപ്പന ആരംഭിക്കുന്നതും 23-6-1984 ഉച്ചതിരിഞ്ഞ് 2 മണിയോടുകൂടി അവസാനിപ്പിക്കുന്നതുമാകുന്നു.

ദർഘാസ് ഫോറങ്ങൾക്കുള്ള അപേക്ഷയോടൊപ്പം ദർഘാസ് ഫോറത്തിന്റെ വിലയായ 41 രൂപ 80 പൈസ രൊക്കം പണമായി അടയ്ക്കേണ്ടതാണ്. ദർഘാസ് ഫോറങ്ങൾ വി. പി. പി. യായി അയയ്ക്കുന്നതോ അതിന്റെ വിലയായി ചെക്കോ പോസ്റ്റൽ ഓർഡറോ ബാങ്ക് ഡ്രാഫ്റ്റോ ആയി സ്വീകരിക്കുന്നതോ, അടച്ച തുക മടക്കിക്കൊടുക്കുന്നതോ അല്ല. ദർഘാസിന്റെ രണ്ടാമത്തെ കോപ്പിയുടെ വില 4 രൂപ 20 പൈസയാകുന്നു. ദർഘാസ് ഫോറങ്ങൾ കൈമാറുവാൻ പാടില്ല.

നിബന്ധനകൾ

1. 'കവറിന്റെ പുറത്തെഴുത്ത്'—ദർഘാസ് നമ്പർ 36/84
2. ദർഘാസ് കിട്ടിയിരിക്കേണ്ട അവസാന ദിവസവും സമയവും—23-6-1984 ഉച്ചതിരിഞ്ഞ് 3 മണി
3. ദർഘാസ് തുറക്കുന്ന സമയം—23-6-1984 ഉച്ചതിരിഞ്ഞ് 3 ½ മണി
4. ദർഘാസിന്റെ കാലാവധി—31-3-1985 വരെ
5. ദർഘാസ് ഫോറത്തിന്റെ വില—41 രൂപ 80 പൈ· (ഒരു രൂപ 80 പൈസ നികുതിയടക്കം)
6. രണ്ടാം കോപ്പിയുടെ വില—4 രൂപ 20 പൈസ.
7. വിലാസം—സൂപ്രണ്ട് ഓറഞ്ച് ആൻഡ് വെജിറ്റബിൾ ഫാം നെല്ലിയാമ്പതി 678511

| ക്രമ നമ്പർ | ഉൽപ്പന്നങ്ങളുടെ വിവരണം | കാലം | അളവ് |
|---|---|---|---|
| 1 | വർഷകാല ഓറഞ്ച് | 1-7-1984 മുതൽ 30-9-1984 വരെ | 50 ടൺ |
| 2 | വേനൽകാല ഓറഞ്ച് | 1-10-1984 മുതൽ 31-3-1985 വരെ | 200 ടൺ |

കൂടുതൽ വിവരങ്ങൾ ഓഫീസിൽ നിന്നും ലഭ്യമാണ്.

ഓറഞ്ച് ആൻഡ് വെജിറ്റബിൾ ഫാം, നെല്ലിയാമ്പതി.

(ഒപ്പ്)
സൂപ്രണ്ട്.

Reg. No. KL/TV/(N)/12





# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 19th June 1984|29th Jyaistha 1906 (Saka) [No. 25

## PART III

## Board of Revenue

### TRIVANDRUM DISTRICT

### Neyyattinkara Taluk

പരസ്യം

(1)

നമ്പർ എ5-9116/84. 1984 മേയ് 28.

നെയ്യാറ്റിൻകര താലൂക്കിൽ തിരുപുറം വില്ലേജിൽ പൂവ്വാർ ദേശത്ത് കുട്ടിഹസ്സൻ കുടിയിരുപ്പിൽ താമസിച്ചിരുന്ന പി. ഷാഹുൽ ഹമീദ് മരിച്ചുപോയതിനാൽ പരേതന്റെ പേരിൽ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ പൂവ്വാർ ബ്രാഞ്ചിൽ നിക്ഷേപിച്ചിരുന്ന തുക (രൂപ 2,500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ടി . വീട്ടിൽ പീരുമ്മാൾ പാത്തുക്കുഞ്ഞ് ബോധിപ്പിച്ച അപേക്ഷയിന്മേൽ തിരുപുറം വില്ലേജാഫീസർ മുഖേന അവകാശ വിചാരണനടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 12-3-1984-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി (1) ഭാര്യ പീരുമ്മാൾ പാത്തുക്കുഞ്ഞും മക്കൾ (2) 20 വയസ്സുള്ള പി. ബീവി ഉമ്മാളും, (3) 18 വയസ്സുള്ള പി. സീനത്തുബീവിയും (4) 10 വയസ്സുള്ള എസ്. നസ്സീറയും (5) 7 വയസ്സുള്ള പി. ഷാലിഖാബീവിയും മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും 4-ം 5-ം കക്ഷികൾ 1-ാം കക്ഷിയുടെ സംരക്ഷണയിലാണെന്നും 2-ം 3-ം കക്ഷികൾ 1-ാം കക്ഷിയുടെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതൻ നിക്ഷേപിച്ചിട്ടുള്ള ടി തുക വാങ്ങുന്നതിനുള്ള അവകാശി ഭാര്യ പീരുമ്മാൾ പാത്തുക്കുഞ്ഞ് മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽമുഖേനയും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ എ5-8816/84. 1984 മേയ് 26.

നെയ്യാറ്റിൻകര താലൂക്കിൽ കുളത്തുമ്മൽ വില്ലേജിൽ കുളങ്ങര മുറിയിൽ നെല്ലിമൂട്ടുകോണത്ത് മുരളീഭവനിൽ വാസുദേവൻ നായർ കേരളാ സെക്രട്ടറിയേറ്റിൽ പ്യൂൺ ജോലിനോക്കി വരവെ മരിച്ചുപോയതിനാൽ പരേതന് ഗവൺമെന്റിൽനിന്നും കിട്ടാനുള്ള എല്ലാവിധ തുകകളും മറ്റ് ആനുകൂല്യങ്ങളും വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടി വില്ലേജിൽ എട്ടുരുത്തിയിൽ അംബികവിലാസം വീട്ടിൽ പി. രാജൻ ബോധിപ്പിച്ച അപേക്ഷയിന്മേൽ കുളത്തുമ്മൽ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡിൻപ്രകാരം ടിയാൻ 5-3-1984-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃത അവകാശികളായി (1) മക്കൾ വി. അംബികാദേവി 31 വയസ്സ്, (2) വി. രാജൻ 28 വയസ്സ്, (3) വി. ജയകുമാരി 26 വയസ്സ്, (4) വി. കൃഷ്ണൻ നായർ 22 വയസ്സ്, (5) വി. ശശികുമാരി 18 വയസ്സ് ഇവർ മാത്രമാണുള്ളതെന്നും പരേതന്റെ ഭാര്യയും മാതാപിതാക്കളും ജീവിച്ചിരിപ്പില്ലെന്നും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മറ്റാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശികൾ മേൽപറഞ്ഞവർ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മുഖേനയും കിട്ടുന്നതായ ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

നമ്പർ എ5-2176/84. 1984 മേയ് 23.

നെയ്യാറ്റിൻകര താലൂക്കിൽ ചെങ്കൽ വില്ലേജിൽ നൊച്ചിയൂർ ദേശത്ത് കൊപ്പിളംതോട്ടത്ത് വീട്ടിൽ ഏനോസ് നാടാർ മരിച്ചുപോയതിനാൽ പരേതന് സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ നെയ്യാറ്റിൻകര ബ്രാഞ്ചിൽ പണയം വച്ചിട്ടുള്ള ആഭരണം തിരിച്ചും (രൂപ 2500 ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടി

വീട്ടിൽ [ഇ. നേശമ്മാൾ ബോധിപ്പിച്ച അപേക്ഷയിൻമേൽ ചെങ്കൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻപ്രകാരം ടിയാൻ 11-7-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി (1) ഭാര്യ ഇ. നേശമ്മാളും മക്കൾ (2) 28 വയസുള്ള ...നമ്മയും (3) 25 വയസുള്ള ലളിതയും (4) 23 വയസുള്ള ലീലാഭായിയും (5) 21 വയസുള്ള യേശുദാസനും (6) 18 വയസുള്ള സെലിനും മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും 2 മുതൽ 6 വരെ കക്ഷികൾ നേശമ്മാളുടെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതൻ പണയം വച്ചിട്ടുള്ള ആഭരണം തിരിച്ചെടുക്കുന്നതിനുള്ള അവകാശി ഭാര്യ ഇ. നേശമ്മാൾ മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മുഖേനയും കിട്ടുന്നതായ ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
നെയ്യാറ്റിൻകര. തഹശീൽദാർ.

---

## Trivandrum Taluk

പരസ്യം

(1)

A5-8035/84. 1984 മേയ് 31.

P. W. D. യിൽ ചീഫ് എഞ്ചിനീയർ ആയി ജോലി നോക്കി പെൻഷൻപറ്റി പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. E. ശിവരാമൻ നായരുടെ അനന്തരാവകാശികൾക്ക് പരേതന് ഗവൺമെന്റിൽ നിന്നും ലഭിക്കുവാനുള്ള പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് അമ്പലമുക്ക് വില്ലേജിൽ ജവഹർ നഗർ റോഡ്, കൃഷ്ണമഹളിൽ താമസം ശ്രീമതി ബി. കൃഷ്ണമ്മ ബോധിപ്പിച്ച അപേക്ഷ അമ്പലമുക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റു കൊണ്ടും ടിയാൻ 6-3-1984-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ബി. കൃഷ്ണമ്മ | ഭാര്യ | 75 |
| 2 | എസ്. രാധാകൃഷ്ണൻ നായർ | മകൻ | 57 |
| 3 | ശാന്തമ്മ | മകൾ | 55 |
| 4 | രാമചന്ദ്രൻ നായർ | മകൻ | 53 |
| 5 | കൃഷ്ണാ നായർ | മകൾ | 42 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-8043/84. 1984 മേയ് 31.

എഡ്യൂക്കേഷൻ ഡിപ്പാർട്ടുമെന്റിൽ പാർട്ട് ടൈം പ്യൂൺ ആയി ജോലിനോക്കി വരവെ അന്തരിച്ചുപോയ ശ്രീ. ജെ. ജോസഫിന്റെ അനന്തരാവകാശികൾക്ക് പരേതന്റെ പേരിൽ ഗവൺമെന്റിൽ നിന്നും ലഭിക്കാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ഉള്ളൂർ വില്ലേജിൽ, പുന്നൂർക്കോണം കാവുവിള പുത്തൻ വീട്ടിൽ താമസം ശ്രീമതി മേരി ജോൺ ബോധിപ്പിച്ച അപേക്ഷ ഉള്ളൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 17-2-1984-ൽ മരിച്ചു പോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | മേരി ജോൺ | മാതാവ് | 62 |
| 2 | J. സത്യനേശൻ | സഹോദരൻ | 44 |
| 3 | J. തോമസ് സ് | ,, | 40 |
| 4 | J. ജോർജ്ജ് | ,, | 32 |
| 5 | J. ജോയിസ് | ,, | 30 |
| 6 | J. സെൽവൻ | ,, | 29 |

മേൽപ്പറഞ്ഞ 2 മുതൽ 6 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(3)

A5-9283/84. 1984 മേയ് 31.

മടത്തുവിളാകം വില്ലേജിൽ കേശവദാസപുരത്ത് ജോസഫ്സ് മെഡിക്കൽസ്റ്റോർ എന്ന സ്ഥാപനം നടത്തിവരവെ അന്തരിച്ചുപോയ ശ്രീ. M. J. ജോസഫിന്റെ അനന്തരാവകാശികൾക്ക് പരേതന്റെ പേരിലുള്ള മെഡിക്കൽ സ്റ്റോറിന്റെ ഉടമസ്ഥാവകാശവും ലൈസൻസും മാറ്റികിട്ടുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് മടത്തുവിളാകം വില്ലേജിൽ കേശവദാസപുരം T. C. 3/1391, മാന്നാക്കുഴിയിൽ വീട്ടിൽ താമസം ശ്രീമതി അന്നാമ്മ ജോസഫ് ബോധിപ്പിച്ച അപേക്ഷ മടത്തുവിളാകം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 13-4-1984-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | അന്നാമ്മ ജോസഫ് | ഭാര്യ | 53 |
| 2 | ജോസഫ് ജോൺ | മകൻ | 28 |
| 3 | ആനി ജോസഫ് | മകൾ | 23 |
| 4 | ടോമി ജോസഫ് | മകൻ | 16 |

മേൽപ്പറഞ്ഞ 2-ഉം, 3-ഉം കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനം അപേക്ഷ കക്ഷിയായ ശ്രീമതി അന്നാമ്മ ജോസഫിന്റെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(4)

A5-6727/84. 1984 മേയ് 31.

കഴക്കൂട്ടം മേനംകുളം വില്ലേജിൽ കരുകമുറിയിൽ കൊടാലിപുരയ്ക്കൽ വീട്ടിൽ താമസിക്കവെ അന്തരിച്ചുപോയ ശ്രീ. മുഹമ്മദ് ഡിക്രൂസിന്റെ അനന്തരാവകാശികൾക്ക് പരേതൻ ബാങ്കിൽ നിക്ഷേപിച്ചിരുന്നു 2,500-

രൂപയ്ക്ക് താഴെ വരുന്ന തുക പിൻവലിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച്, കഴക്കൂട്ടം മേനംകുളം വില്ലേജിൽ കഠിനംകുളം വെലൻ വിളാകത്ത് വീട്ടിൽ ശ്രീ. ഒക്കിംഗ ഹില്ലാരി ഡിക്രൂസും ടിയിൽ പുതുവൽ പുത്തൻ വീട്ടിൽ ശ്രീ. ഒക്കിംഗ് ഫിലിപ്പ് ഡിക്രൂസും കൂടി ബോധിപ്പിച്ച അപേക്ഷ കഴക്കൂട്ടം മേനംകുളം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റു കൊണ്ടും ടിയാൻ 18-6-1952-ൽ മരിച്ചു പോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | മാനുവേൽ ഡിക്രൂസ് | സഹോദരൻ | (മരിച്ചു) |
| 2 | ലൂയിസ് ഡിക്രൂസ് | ,, | ,, |
| 3 | തോബിയാസ് ഡിക്രൂസ് | ,, | ,, |
| 4 | ഹില്ലാരി ഡിക്രൂസ് | ,, | 78 |
| 5 | ഫിലിപ്പ് ഡിക്രൂസ് | ,, | 76 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(5)

A5-6043/84. 1984 മേയ് 31.

തിരുവനന്തപുരം കാർപ്പറേഷനിൽ പബ്ലിക് ക്ലീനറായി ജോലിനോക്കി പെൻഷൻ പറ്റിയശേഷം അന്തരിച്ചുപോയ ശ്രീ. സുബ്രഹ്മണ്യം അറുമുഖത്തിന്റെ അനന്തരാവകാശികൾക്ക് പരേതന് കോർപ്പറേഷനിൽനിന്നും ലഭിക്കാനുള്ള പെൻഷൻ കുടിശിക, ഫാമിലി പെൻഷൻ എന്നിവ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പാൽക്കുളങ്ങര വില്ലേജിൽ വള്ളക്കടവ് പുത്തൻപാലം T. C. 43/154-ാം നമ്പർ വസതിയിൽ താമസം ശ്രീമതി പി. ലക്ഷ്മി ബോധിപ്പിച്ച അപേക്ഷ പാൽക്കുളങ്ങര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണ സർട്ടിഫിക്കറ്റു കൊണ്ടും ടിയാൻ 15-10-1983-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | പി. ലക്ഷ്മി | ഭാര്യ | 37 |
| 2 | ശ്യാമള | മകൾ | 22 |
| 3 | രാജേന്ദ്രൻ | മകൻ | 20 |
| 4 | ഗീതാകുമാരി | മകൾ | 15 |
| 5 | ഷാജി | മകൻ | 12 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷാകക്ഷിയായ ശ്രീമതി പി. ലക്ഷ്മിയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(6)

A5-6586/84. 1984 മേയ് 31.

റവന്യൂ ഡിപ്പാർട്ടുമെന്റിൽ വെമ്പായം ശ്രീപണ്ടാരവക സ്പെഷ്യൽ തഹശിൽദാർ ആഫീസിൽ L. D. ക്ലാർക്കായി ജോലി നോക്കി വരവെ മരിച്ചുപോയ ശ്രീ. ജി. സദാശിവൻ നായരുടെ അനന്തരാവകാശികൾക്ക് പരേതന്റെ പേരിൽ ഗവൺമെന്റിൽനിന്നും ലഭിക്കേണ്ടതായ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ-സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് കടകംപള്ളി വില്ലേജിൽ ആനയറ കാട്ടിൽവീട്ടിൽ താമസം ശ്രീമതി കെ. ചെല്ലമ്മ ബോധിപ്പിച്ച അപേക്ഷ കടകംപള്ളി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റു കൊണ്ടും ടിയാൻ 13-2-1984-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | കെ. ചെല്ലമ്മ | മാതാവ് | 65 |
| 2 | സി. കമലമ്മ | സഹോദരി | 48 |
| 3 | ബി. തങ്കപ്പൻ നായർ | സഹോദരൻ | 45 |
| 4 | സി. ഓമനയമ്മ | സഹോദരി | 32 |

മേൽപ്പറഞ്ഞ 2 മുതൽ 4 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
തിരുവനന്തപുരം. തഹശിൽദാർ.

---

## QUILON DISTRICT

### Karunagappally Taluk

ലേലപരസ്യം

ബി6-14221/83. 1984 ജൂൺ 4.

കരുനാഗപ്പള്ളി താലൂക്കിൽ കരുനാഗപ്പള്ളി വില്ലേജിൽ ആലുംകടവിൽ തയ്യിൽ വീട്ടിൽ പി. ഡബ്ലിയു ഡി. കോൺട്രാക്റ്റർ ശ്രീ. റ്റി. എസ്. പുരുഷോത്തമൻ വിൽപ്പന നികുതിയിനത്തിൽ കുടിശ്ശിക വരുത്തിയിട്ടുള്ള 29,048.50 രൂപായും ആയതിന് 30-6-1984 വരെയുള്ള പലിശയിനത്തിൽ 12,410.50 രൂപായും ഉൾപ്പെടെ 41,459 രൂപ ഈടാക്കുന്നതിനുവേണ്ടി കരുനാഗപ്പള്ളി വില്ലേജിൽ താഴെ പറയുന്ന വസ്തുക്കൾ 1984 ജൂലൈ മാസം 25-ാം തിയതി പകൽ 3 മണിക്ക് കരുനാഗപ്പള്ളി വില്ലേജാഫീസിൽ വച്ച് പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്. ലേലത്തിൽ പങ്കു ചേരണമെന്നു ആഗ്രഹിക്കുന്നവർ 560 രൂപാ നിരദ്രവ്യം കെട്ടിവച്ച് യഥാവസരത്തിൽ ലേലത്തിൽ പങ്ക് ചേരേണ്ടതും ഏറ്റവും കൂടുതൽ തുകയ്ക്ക് ലേലം വിളി കേൾക്കുന്നവരുടെ പേരിൽ ലേലം സ്ഥിരപ്പെടുത്തുന്നതും ലേലം സ്ഥിരപ്പെടുത്തിയാൽ ഉടൻതന്നെ മുഴുവൻ തുകയും ഒടുക്കി രസീതു വാങ്ങി വസ്തുക്കൾ ഏറ്റു വാങ്ങേണ്ടതും ആണ്. മറ്റു ലേലനിയമങ്ങൾ എല്ലാം ഈ ലേലത്തിനും ബാധകമാണ്.

വസ്തു വിവരപട്ടിക

വില്ലേജ്—കരുനാഗപ്പള്ളി.

| സർവ്വേ നമ്പരും സബ് ഡിവിഷനും | ഇനം | വിസ്തീർണ്ണം സെന്റ് | ച.ലി. |
|---|---|---|---|
| 1010/എ | നിലം | 18 | 000 |
| 1010/ബി | ,, | 11 | 000 |
| 1151/3 | നികത്തു പുരയിടം | 06 | 000 |
| 1023/1 | നിലം | 08 | 000 |
| 1023/2 | ,, | 08 | 000 |
| 1024 | ,, | 16 | 000 |
| | ആകെ | 67 | 000 |

താലൂക്കാഫീസ്, (ഒപ്പ്)
കരുനാഗപ്പള്ളി. തഹശിൽദാർ.

## Kottarakkara Taluk

സ്ഥാവര വസ്തു വിൽപ്പനയ്ക്കുള്ള നോട്ടീസ്

താഴെ പറയുന്ന കുടിശ്ശികക്കാരന്റെ വകയും താഴെ പട്ടികയിൽ പറയുന്നവയുമായ സ്ഥാവര വസ്തുക്കൾ താഴെ പറയുന്ന കുടിശ്ശികയ്ക്കുവേണ്ടി ഈ തുക പലിശയോടും അതു വസൂലാക്കുന്നതിനുവേണ്ടി വരുന്ന ചെലവ്, ചാർജ്, മററു ചെലവുകൾ എന്നിവയോടുംകൂടി വസൂലാക്കുന്നതാണ്. താഴെ ഒപ്പിട്ടിരിക്കുന്ന ആൾ ജപ്തി ചെയ്തിരിക്കയാലും;

താഴെ പറയുന്ന കുടിശ്ശിക ചെലവ്, ചാർജ്, മററു ചെലവുകൾ എന്നിവ ഈടാക്കുന്നതിനുവേണ്ടി പട്ടികയിൽ ഇതോടു ചേർത്തിരിക്കുന്ന പട്ടികയിൽ പറഞ്ഞിരിക്കുന്ന ജപ്തി ചെയ്യപ്പെട്ട വസ്തുക്കൾ വിൽക്കുന്നതിനായി താഴെ ഒപ്പിട്ടിരിക്കുന്ന ആൾ ഉത്തരവിട്ടിരിക്കുന്നതിനാലും;

ലേലത്തീയതി അതുപ്രകാരം പട്ടികയിൽ പറയുന്ന തുകയും ചെലവും പലിശയും ഉൾപ്പെടെ കൊടുക്കേണ്ടിയിരിക്കുന്നതിനാലും;

മാററിവയ്ക്കുന്നതുസംബന്ധിച്ച ഏതെങ്കിലും ഉത്തരവിന്റെ അഭാവത്തിൽ പ്രസ്തുത വസ്തു കൊട്ടാരക്കര തഹസിൽദാർ എന്ന ആൾ താഴെ പറയുന്ന തീയതിയിലും സമയത്തും സ്ഥലത്തും വച്ച് പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണെന്ന് ഇതിനാൽ അറിയിക്കുന്നു.

താഴെ പേര് പറഞ്ഞിട്ടുള്ള ആളുടെ താഴെ പട്ടികയിൽ പ്രസ്താവിച്ചിരിക്കുന്ന വസ്തുവിന്റെ വിൽപ്പനയായിരിക്കും നടക്കുന്നത്. പ്രസ്തുത വസ്തുവിൻമേലുള്ള ബാദ്ധ്യതകളും അവകാശങ്ങളും അവ തിട്ടപ്പെടുത്തിയിടത്തോളം ഓരോ ഇനത്തിനും എതിരെ പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്നവയാണ്.

പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന ഭാഗങ്ങളായി വസ്തു വിൽപ്പനയ്ക്ക് വയ്ക്കുന്നതാണ്. വസ്തുവിന്റെ ഒരു ഭാഗം വിൽക്കുന്നതുമൂലം വസൂലാക്കാനുള്ള തുക ലഭ്യമായാൽ ശേഷിക്കുന്ന ഭാഗത്തെ സംബന്ധിച്ചിടത്തോളം വിൽപ്പന ഉടനടി നിറുത്തിവയ്ക്കുന്നതാണ്. വിൽപ്പന ഉറപ്പിക്കുന്നതിനുമുമ്പായി താഴെ പറയുന്ന കുടിശ്ശികയും കൊടുക്കേണ്ടതായ പലിശയും ചെലവും (വിൽപ്പന ചെലവ് ഉൾപ്പെടെ) വിൽപ്പന നടത്തുന്ന ഉദ്യോഗസ്ഥന്റെ അടുക്കൽ കൊടുക്കുകയോ അഥവാ അങ്ങനെയുള്ള കുടിശ്ശികയും പലിശയും ചെലവും താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുത്തുകഴിഞ്ഞുവെന്ന് അയാൾക്ക് തൃപ്തികരമായ തെളിവ് നൽകുകയോ ചെയ്താലും വിൽപ്പന നിർത്തിവയ്ക്കുന്നതാണ്.

വിൽപ്പന സമയത്ത് നേരിട്ട് വിളിക്കുന്നതിനോ അല്ലെങ്കിൽ അധികാരപ്പെടുത്തിയ ഏജന്റ് മുഖാന്തിരം വിളിക്കുന്നതിനോ പൊതുജനങ്ങളെ ക്ഷണിക്കുന്നതാണ്. കേരള നികുതി വസൂലാക്കൽ ആക്റ്റ് 50-ാം വകുപ്പിലെ വ്യവസ്ഥകൾക്ക് വിധേയമായി ഈ വിൽപ്പനയുമായി ബന്ധപ്പെട്ട ഏതെങ്കിലും ജോലി ചെയ്യുവാനുള്ള യാതൊരു ഉദ്യോഗസ്ഥനോ അല്ലെങ്കിൽ മററാളോ നേരിട്ടോ അഥവാ നേരിട്ടല്ലാതെയോ വിൽക്കപ്പെടുന്ന വസ്തു സംബന്ധിച്ച് ലേലം വിളിക്കുകയോ അതിൽ ഏതെങ്കിലും അവകാശബന്ധം സമ്പാദിക്കുകയോ ചെയ്യാൻ പാടുള്ളതല്ല.

വിൽപ്പന 1968-ലെ കേരള നികുതി വസൂലാക്കൽ ആക്ടിലെ 49-ാം വകുപ്പിലും ആ ആക്റ്റുപ്രകാരമുണ്ടാക്കപ്പെട്ടിട്ടുള്ള ചട്ടങ്ങളിലും നിർണ്ണയിച്ചിട്ടുള്ള വ്യവസ്ഥകൾക്കും താഴെ പറയുന്ന കൂടുതൽ വ്യവസ്ഥകൾക്കും വിധേയമായിട്ടായിരിക്കും.

(1) ഇതോടു ചേർത്തിട്ടുള്ള പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന വിവരങ്ങൾ താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അറിവിൽപ്പെട്ടിടത്തോളം പറഞ്ഞിട്ടുണ്ട്. എന്നാൽ ഈ നോട്ടീസിൽ ഉള്ള ഏതെങ്കിലും തെററിനോ തെററായ പ്രസ്താവനയ്ക്കോ വീഴ്ചക്കോ താഴെ ഒപ്പിട്ടിരിക്കുന്ന ആൾ സമാധാനം പറയേണ്ടതില്ലാത്തതാകുന്നു.

(2) എന്തു തുകകൾ വീതം കൂട്ടിയാണ് ലേലം വിളിക്കേണ്ടത് എന്നത് നിശ്ചയിക്കേണ്ടത് ലേല വിൽപ്പന നടത്തുന്ന ഉദ്യോഗസ്ഥനാണ്. ലേലം വിളിച്ച തുകയെപ്പററിയോ ലേലം കൊള്ളാവുന്ന ആളെപ്പററിയോ ഏതെങ്കിലും തർക്കം ഉത്ഭവിച്ചാൽ വസ്തു ഉടനെ വീണ്ടും ലേലത്തിന് വയ്ക്കേണ്ടതാണ്.

(3) ഏററവും കൂടുതൽ തുകയ്ക്ക് ലേലം കൊള്ളുന്ന ആളെ ഏതെങ്കിലും ഭാഗം സംബന്ധിച്ച് ക്രേതാവായി പ്രഖ്യാപിക്കേണ്ടതാണ്. എന്നാൽ അയാൾ ലേലം വിളിക്കുന്നതിന് എല്ലായ്പ്പോഴും നിയമാനുസൃതമായി യോഗ്യനായിരിക്കേണ്ടതാണ്. എന്നു മാത്രമല്ല ഏററവും കൂട്ടി വിളിച്ച സംഖ്യ റിസർവ്വ് വില എന്തെങ്കിലും നിശ്ചയിച്ചിട്ടുണ്ടെങ്കിൽ അതിൽ കുറവായിരിക്കുകയോ അഥവാ കൊടുക്കാനുദ്ദേശിക്കുന്ന തുക നിരസിക്കുന്നത് അവിലക്ഷണിയമാണെന്ന് വ്യക്തമായി തെളിയിക്കത്തക്കവണ്ണം വ്യക്തമായി അപര്യാപ്തമായിരിക്കുകയോ ചെയ്യുന്നപക്ഷം താഴെ ഒപ്പിട്ടിരിക്കുന്ന ആൾക്ക് അദ്ദേഹത്തിന്റെ വിവേചനം അനുസരിച്ച് ഏററവും കൂടിയ തുകയ്ക്കുള്ള ലേലം വിളിയും നിരസിക്കാവുന്നതാണ്.

(4) രേഖപ്പെടുത്തപ്പെട്ട കാരണങ്ങളിൻമേൽ എല്ലായ്പ്പോഴും 1968-ലെ കേരള നികുതി വസൂലാക്കൽ ആക്ററിലെ 49-ാം വകുപ്പിൽ അടങ്ങിയിരിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ വിവേചനമനുസരിച്ച് ലേലം മാററിവയ്ക്കാവുന്നതാണ്.

(5) ക്രേതാവായി പ്രഖ്യാപിക്കപ്പെടുന്ന ആൾ അപ്രകാരമുള്ള പ്രഖ്യാപനം ഉണ്ടായ ഉടൻതന്നെ ലേലത്തുകയുടെ പതിനഞ്ചു ശതമാനം ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെയടുക്കൽ ഡിപ്പോസിററായി കൊടുക്കേണ്ടതും അങ്ങനെ ഡിപ്പോസിററ് ചെയ്യുന്നതിന് വീഴ്ച വരുത്തുന്നപക്ഷം വസ്തു പ്രസ്തുത ആക്ററിലെ 49-ാം വകുപ്പുപ്രകാരം വീണ്ടും വില്പനയ്ക്ക് വയ്ക്കുന്നതുമാണ്. കൊടുക്കേണ്ടതായ ക്രയവില മുഴുവൻ വസ്തു വിററ തീയതി മുതൽ ആ ദിവസം ഒഴിവാക്കിക്കൊണ്ട് മുപ്പതു ദിവസം കഴിയുന്ന തീയതിയിലോ അതിനുമുമ്പോ ക്രേതാവ് താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുക്കേണ്ടതും മുപ്പതാം ദിവസം ഒരു ഞായറാഴ്ചയോ അഥവാ മററു വല്ല അവധി ദിവസമോ ആണെങ്കിൽ മുപ്പതാം ദിവസത്തിനുശേഷമുള്ള ആദ്യത്തെ ആഫീസ് ദിവസം കൊടുക്കേണ്ടതുമാകുന്നു. മേൽപ്പറഞ്ഞ സമയത്തിനകം പണമടയ്ക്കുന്നതിനു വീഴ്ചവരുത്തുകയാണെങ്കിൽ പുതിയ നോട്ടീസ് പുറപ്പെടുവിച്ചശേഷം വീണ്ടും ലേലത്തിൽ വിൽക്കേണ്ടതാണ്. ലേല വിൽപ്പനയുടെ ചെലവ് കഴിച്ചശേഷമുള്ള ഡിപ്പോസിററ് ഗവൺമെന്റിന് പിഴയായി എടുക്കുന്നതിന് ഇടയാക്കുന്നതും വീഴ്ചവരുത്തുന്ന ക്രേതാവിന് വസ്തുവിലോ അതു പിന്നീട് വിററുകിട്ടാവുന്ന തുകയുടെ ഏതെങ്കിലും ഭാഗത്തിലോ ഉള്ള എല്ലാ അവകാശങ്ങളും നഷ്ടപ്പെടുന്നതുമാണ്.

(1)

B5-5154/82. 1984 മേയ് 29.

ലേല തീയതിയും, സമയവും സ്ഥലവും—1984 ആഗസ്ററ് മാസം 10-ാം തീയതി വൈകിട്ട് 3 മണിക്ക് ഉമ്മന്നൂർ വില്ലേജാഫീസിൽ വച്ച്.

പട്ടിക

താലൂക്ക്—കൊട്ടാരക്കര. വില്ലേജ്—ഉമ്മന്നൂർ.

കുടിശ്ശിക കക്ഷിയുടെ പേര്—സി. പാപ്പച്ചൻ, കുന്നത്തു പാറവിള വീട്, മരങ്ങാട്ടുകോണം, വാളകം പി. ഒ.

ഭൂമിയുടെ വിസ്തീർണ്ണവും മററു ചമയങ്ങളും—സർവ്വെ 428/4-ൽ ഒരേക്കർ [illegible] സെന്റ് പുരയിടവും അതിലുള്ള വൃക്ഷങ്ങളും മററു ചമയങ്ങളും.

ഏതു തുക വസൂലാക്കുന്നതിനുവേണ്ടിയാണ് വിൽപ്പന ഉത്തരവായിട്ടുള്ളതെന്ന്—വ്യവസായ വായ്പ, സെയിൽസ് ടാക്സ്, മുതലായ കുടിശ്ശികകളായ 41275.42 രൂ, പലിശയും.

(2)

B4-2209/83.
13693/83.
13694/83.

ലേലത്തീയതിയും സമയവും സ്ഥലവും—1984 ആഗസ്റ്റ് മാസം 9-ാം തീയതി വൈകിട്ട് 3 മണിക്ക് വെളിയം വില്ലേജാഫീസിൽ വച്ച്.

പട്ടിക

താലൂക്ക്—കൊട്ടാരക്കര. വില്ലേജ്—വെളിയം.

കുടിശ്ശിക കക്ഷിയുടെ പേര്—കെ. അസ്സനാരു കുഞ്ഞ് ഗാർഡൻ ഹിൽ, വെളിയം.

ഭൂമിയുടെ വിസ്തീർണ്ണവും മററു ചമയങ്ങളും—സർവ്വെ 332/1-ൽപ്പെട്ട പത്തു സെൻറ് പുരയിടവും, അതിൽ നില്പുള്ള വൃക്ഷങ്ങളും മററു ചമയങ്ങളും.

ഏതു തുക വസൂലാക്കുന്നതിനു വേണ്ടിയാണ് വിൽപ്പന ഉത്തരവായിട്ടുള്ളതെന്ന്—സെയിൽസ് ടാക്സ് കുടിശ്ശികയിനത്തിൽ ഈടാക്കാനുള്ള 12187.84 രൂപ.

(3)

No.B4-1922/83. 1984 മേയ് 5.

ലേലത്തീയതിയും സമയവും സ്ഥലവും.—1984 ആഗസ്റ്റ് 13-ാം തീയതി മൂന്നു മണിക്ക് എഴുകോൺ വില്ലേജാഫീസിൽ വച്ച്.

പട്ടിക

താലൂക്ക്—കൊട്ടാരക്കര. വില്ലേജ്—എഴുകോൺ.

വീഴ്ച വരുത്തിയ ആളുടെ പേര്—കെ. ഗോപി, കാട്ടൂർ ചരുവിള പുത്തൻവീട്, ഇരുമ്പനങ്ങാട്, എഴുകോൺ.

ഭൂമിയുടെയും അതിലെ കെട്ടിടത്തിൻെറയും സ്ഥാനവും വിസ്തീർണ്ണവും അറിയാവുന്ന മററു ചമയങ്ങളും—എഴുകോൺ വില്ലേജിലെ 7253-ാം നമ്പർ തണ്ടപ്പേരിൽപ്പെട്ട സർവ്വെ 494/1-ൽപ്പെട്ട 5 സെൻറ് പുരയിടവും അതിൽ നിൽപ്പുള്ള വൃക്ഷങ്ങളും.

ഭൂമിയിൻമേലോ അതിൻെറ വിവിധ വിഭാഗത്തിൻമേലോ ചുമത്തപ്പെട്ടിട്ടുള്ള നികുതി—5,915 രൂപ

ഏതു തുക വസൂലാക്കുന്നതിനു വേണ്ടിയാണ് വിൽപ്പന ഉത്തരവായിട്ടുള്ളതെന്ന്—സെയിൽസ് ടാക്സ്.

താലൂക്കാഫീസ്,
കൊട്ടാരക്കര.

(ഒപ്പ്)
തഹശീൽദാർ

## Kunuathoor Taluk

കുന്നത്തൂർ താലൂക്ക് കച്ചേരിയിൽനിന്നും പരസ്യപ്പെടുത്തുന്നത്.

നമ്പർ ജി.3512/84. 1984 മേയ് 25.

കുന്നത്തൂർ താലൂക്കിൽ പടിഞ്ഞാറെക്കല്ലട വില്ലേജിൽ കോതപുരം മുറിയിൽ പയസ് വില്ലയിൽ ശ്രീ. ആർ. പയസ് 10-5-1984-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതന് ഗവൺമെൻറിൽനിന്നും ലഭിക്കാനുള്ള പ്രോവിഡൻറ് ഫണ്ട്, ഗ്രാററുവിററി മുതലായ ആനുകൂല്യങ്ങൾ വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതൻെറ ഭാര്യയായ ടി വീട്ടിൽ ശ്രീമതി ബ്രിജിററ് ഡൊമിനിക് ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററിനുവേണ്ടി അപേക്ഷ നൽകിയിരുന്നു. അതിൻമേൽ പടിഞ്ഞാറെക്കല്ലട വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെപ്പറയുന്നവർ മാത്രമാണ് പരേതൻെറ നിയമാനുസൃത അവകാശികൾ എന്നു കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഏലിശാ | മാതാവ് | |
| 2 | ബ്രിജിററ് ഡൊമിനിക് | ഭാര്യ | |
| 3 | സന്തോഷ് പയസ് | മകൻ | 13 |
| 4 | ജോസ്സ് പയസ് | " | 9 |
| 5 | ബോസ്സ് പയസ് | " | 7 |

ഇതിൽ 3 മുതൽ 5 വരെയുള്ള കക്ഷികൾ മാതാവിൻെറ പൂർണ്ണ സംരക്ഷണയിൽ കഴിയുന്നവരും ഒന്നാം കക്ഷി തനിക്കുള്ള അവകാശം രണ്ടാം കക്ഷിയുടെ പേരിൽ ഒഴിഞ്ഞെഴുതി സ്റ്റേററുമെൻറ് നൽകിയിട്ടുള്ളതും ആണ്. ആയതിനാൽ പരേതനായ പയസ് വില്ലയിൽ ആർ. പയസ്സിന് ഗവൺമെൻറിൽനിന്നും ലഭിക്കാനുള്ള പ്രോവിഡൻറ് ഫണ്ട്, ഗ്രാററുവിററി മുതലായ ആനുകൂല്യങ്ങൾ വാങ്ങിയെടുക്കുന്നതിന് പരേതൻെറ ഭാര്യയായ ടി വീട്ടിൽ ശ്രീമതി ബ്രിജിററ് ഡൊമിനിക്കിന് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു നൽകേണ്ടതാണ്. വൈകി വരുന്നതും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിശോധിക്കുന്നതല്ല.

(2)

നമ്പർ ജി-2701/84. 1984 മേയ് 25.

കുന്നത്തൂർ താലൂക്കിൽ കുന്നത്തൂർ വില്ലേജിൽ ഐവർകാല കിഴക്കേക്കര വടക്ക് കൃഷ്ണവിലാസത്ത് വീട്ടിൽ ശ്രീ. പീതാംബരൻ ഐവർകാല ഗവൺമെൻറ് ആശുപത്രിയിൽ നഴ്സിംഗ് അസിസ്റ്റൻറായിരിക്കെ 22-3-1984-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതന് സർക്കാരിൽ നിന്നും ലഭിക്കുവാനുള്ള പ്രോവിഡൻറ് ഫണ്ട്, ഗ്രാ. വിററി മുതലായ ആനുകൂല്യങ്ങൾ വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി, പരേതൻെറ ഭാര്യയായ ടി വീട്ടിൽ ശ്രീമതി വസന്തയാണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററിന് അപേക്ഷ നൽകിയിരുന്നു. അതിൻമേൽ കുന്നത്തൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെപ്പറയുന്നവർ മാത്രമാണ് പരേതൻെറ നിയമാനുസൃത അവകാശികൾ എന്നു കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ |
|---|---|---|---|
| 1 | ശ്രീമതി വസന്ത | ഭാര്യ | |
| 2 | കൃഷ്ണകുമാർ | മകൻ | 5 |
| 3 | ഗോപകുമാർ | " | 3 |

ഇതിൽ 2 മുതൽ 3 വരെയുള്ള കക്ഷികൾ മാതാവിൻെറ പൂർണ്ണ സംരക്ഷണയിൽ കഴിയുന്നവരാണ്. ആയതിനാൽ പരേതനായ കൃഷ്ണവിലാസത്തു പീതാംബരനു ഗവൺമെൻറിൽ നിന്നും ലഭിക്കാനുള്ള ആനുകൂല്യങ്ങൾ വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതൻെറ ഭാര്യ ടി വീട്ടിൽ ശ്രീമതി വസന്തയ്ക്ക് ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. വൈകി വരുന്നതും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിശോധിക്കുന്നതല്ല.

(ഒപ്പ്)
തഹശീൽദാർ.

താലൂക്കാഫീസ്,
കുന്നത്തൂർ.

## PATHANAMTHITTA DISTRICT

### Thiruvalla Taluk

പരസ്യം

സി8-3601/84. 1984 മേയ് 26.

തിരുവല്ലാ താലൂക്കിൽ തോട്ടപ്പുഴശ്ശേരി വില്ലേജിൽ ടി മുറിയിൽ പരുവേലിൽ വീട്ടിൽ അഡ്വക്കേറ്റ് ശ്രീ. തോമസ് വറുഗീസ് 1975 ഫെബ്രുവരി മാസം 9-ാം തീയതി ഹൃദയസ്തംഭനം മൂലം അന്തരിച്ചു എന്നും ടിയാന്റെ പേരിൽ ചെങ്ങന്നൂർ ഫെഡറൽ ബാങ്കിന്റെ ശാഖയിൽ ചിട്ടി നമ്പർ റി. 4576 പ്രകാരം നിക്ഷേപിച്ചിട്ടുള്ള 2,800 രൂപയും ടി ബാങ്കിൽ തന്നെ അക്കൗണ്ട് നമ്പർ 528 പ്രകാരം നിക്ഷേപിച്ചിട്ടുള്ള 31.81 രൂപയും പലിശയും ആലപ്പുഴജില്ലാ കോഓപ്പറേറ്റീവ് ബാങ്കിന്റെ ചെങ്ങന്നൂർ ശാഖയിൽ അക്കൗണ്ടു നമ്പർ 718 പ്രകാരം നിക്ഷേപിച്ചിട്ടുള്ള 60.73 രൂപയും പലിശയും കൂടാതെ മല്ലപ്പുഴശ്ശേരി സിൻഡിക്കേറ്റ് ബാങ്കിന്റെ അക്കൗണ്ട് നമ്പർ 953 പ്രകാരം നിക്ഷേപിച്ചിട്ടുള്ള 20 രൂപയും തിരിച്ചെടുക്കുന്നതിലേക്ക് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി കുഞ്ഞുഞ്ഞമ്മ തോമസ് ബോധിപ്പിച്ചിരുന്ന അപേക്ഷ മുറപ്രകാരം തോട്ടപ്പുഴശ്ശേരി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണനടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ മേൽവിവരിച്ച അഡ്വക്കേറ്റ് ശ്രീ. തോമസ് വറുഗീസ് 1975 ഫെബ്രുവരി മാസം 9-ാം തീയതി നിര്യാതനായിട്ടുള്ളതാണെന്നും ടിയാന്റെ നിയമാനുസൃതാവകാശികളായി

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുഞ്ഞുഞ്ഞമ്മ തോമസ് | ഭാര്യ | 54 |
| 2 | വിജു തോമസ് | മകൻ | 30 |
| 3 | അനു തോമസ് | മകൾ | 28 |
| 4 | മിനു തോമസ് | ,, | 26 |
| 5 | എബു തോമസ് | മകൻ | 24 |
| 6 | മറിയാമ്മ കോര | സഹോദരി | |
| 7 | ആനി ചാക്കോ | ,, | |
| 8 | അമ്മുക്കുട്ടി ലൂക്കോസ് | ,, | |
| 9 | മാമ്മ ജേക്കബ് | ,, | |

എന്നിവരുള്ളതിൽ 3-ാം കക്ഷിയെ ക്രിസ്തീയ മതാചാരപ്രകാരം അവകാശങ്ങൾ നൽകി വിവാഹം ചെയ്ത് അയച്ചിട്ടുള്ളതും ടിയാൾ ഉദ്യോഗാർത്ഥം ബാംഗ്ലൂരിൽ ഭർത്താവോടൊത്ത് താമസിച്ചുവരുന്നതുമാകുന്നു. രണ്ടും നാലും അഞ്ചും കക്ഷികൾ മാതാവോടൊത്തുതാമസിച്ചു വരുന്നതും പരേതന്റെ മേൽവിവരിച്ച ബാങ്ക് നിക്ഷേപങ്ങൾ ഭാര്യയായ അപേക്ഷകക്ഷി തിരിച്ചെടുക്കുന്നതിന് സമ്മതിച്ച് സ്റ്റേറ്റുമെന്റ് നൽകിയിട്ടുള്ളതാകുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും സഹോദരിമാരായ 6, 7, 8, 9 കക്ഷികളെ ക്രിസ്തീയമതാചാരമനുസരിച്ച് വിവാഹം ചെയ്തയച്ചിട്ടുള്ളതിനാലും പരേതന്റെ പേരിലുള്ള മേൽ പ്രസ്താവിച്ച നിക്ഷേപങ്ങൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശം പരേതന്റെ ഭാര്യ ശ്രീമതി കുഞ്ഞുഞ്ഞമ്മ തോമസിനാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തഹശീൽദാർ മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
തിരുവല്ല.

(ഒപ്പ്)
തഹശീൽദാർ.

## ALLEPPEY DISTRICT

ലേല പരസ്യം

ബി6-299/84. 1984 ജൂൺ 7.

ആലപ്പുഴ ജില്ലയിൽ ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ ചേർത്തല-അരൂക്കുറ്റി റോഡ് പുറംപോക്കിൽ സർവ്വെ 92/1-ൽ നിൽക്കുന്ന 80 വർഷം പ്രായം വരുന്ന ഉണങ്ങിയ ഒരു വെറുമരം 24-4-1984 11 മണിക്ക് പള്ളിപ്പുറം വില്ലേജ് ആഫീസിൽവെച്ച് ലേലം ചെയ്ത് വിൽക്കുന്നതാണെന്ന് കാണിച്ച് 10-4-1984-ലെ കേരളാ ഗസറ്റിൽ റവന്യൂ വിഭാഗത്തിൽ 820-ാം നമ്പർ പേജിൽ പരസ്യപ്പെടുത്തിയിരുന്നത് ചില സാങ്കേതിക കാരണത്താൽ അന്നേദിവസം ലേലം ചെയ്യാൻ കഴിയാതിരുന്നതിനാൽ ടി വൃക്ഷം 26-6-1984-ൽ പകൽ 11 മണിക്ക് വൃക്ഷം നിൽക്കുന്ന സ്ഥലത്തുവച്ച് പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതാണെന്ന് ഇതിനാൽ പരസ്യപ്പെടുത്തിക്കൊള്ളുന്നു.

റവന്യൂ ഡിവിഷണൽ ആഫീസ്,
ആലപ്പുഴ.

(ഒപ്പ്)
സബ് കളക്ടർ.

### Mavelikara Taluk

പരസ്യം

നമ്പർ എച്ച്. സി. 19/84/സി4. 1984 മേയ് 18.

മാവേലിക്കര താലൂക്കിൽ, തഴക്കര വില്ലേജിൽ, കുന്നത്ത് മുറിയിൽ വടക്കേ തലയ്ക്കൽ വീട്ടിൽ ശ്രീ. പി. കെ. നൈനാൻ 16-1-1983-ൽ മരിച്ചുപോയതായും ടിയാൻ കൊല്ലകടവ് ഇൻഡസ്ട്രിയൽ എസ്റ്റേറ്റിൽ 00652 പി. എം. റി എസ്. എസ്. ഐ. നമ്പരിൽ നടത്തിവന്നിരുന്ന കേരള വുഡ് ഇൻഡസ്ട്രീസ് എന്ന സ്ഥാപനത്തിന്റെ ലൈസൻസ് അവകാശികളുടെ പേരിലേക്ക് മാറ്റുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയിൽ ശ്രീ. പി. കെ. നൈനാൻ ഫിലിപ്പോസ് ബോധിപ്പിച്ച അപേക്ഷ തഴക്കര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. പി. കെ. നൈനാൻ 16-1-1983-ൽ മരിച്ചുപോയതായും അവകാശികളായി അപേക്ഷകനും പരേതന്റെ മകനുമായ ശ്രീ. പി. കെ. നൈനാൻ ഫിലിപ്പോസ്, ഭാര്യ കുഞ്ഞമ്മ നൈനാൻ, മക്കളായി മോളി ഫിലിപ്പ്, നൈനാൻ വർഗീസ്, സിസിലി ജോൺ, ചാർലി പുന്നൻ, ജിജിലി ചാണ്ടി എന്നിവർ മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും പെൺമക്കൾ നാലു പേരെയും ക്രിസ്തീയ മതാചാരപ്രകാരം വിവാഹം കഴിച്ചയച്ചിട്ടുള്ളതിനാലും പരേതന്റെ നിയമാനുസൃത അവകാശികൾ അപേക്ഷകനും പരേതന്റെ മകനുമായ ശ്രീ. പി. കെ. നൈനാൻ ഫിലിപ്പോസ്, ഭാര്യ ശ്രീമതി കുഞ്ഞമ്മ നൈനാൻ, മകൻ ശ്രീ. നൈനാൻ വർഗീസ് എന്നിവർ ആണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും അപ്രതിമാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
മാവേലിക്കര.

പി. എൻ. പ്രഭാകരൻ പിള്ള,
തഹശീൽദാർ.

# KOTTAYAM DISTRICT

പരസ്യം

നമ്പർ ബി13-25302/84. 1984 ജൂൺ 1.

കോട്ടയം ജില്ലാ കളക്ടർ താഴെ കൊടുത്തിരിക്കുന്ന പ്രോഗ്രാം അനുസരിച്ച് മീനച്ചിൽ താലൂക്കിലെ താഴെ പറയുന്ന വില്ലേജുകളുടെ 1983-84-ലെ ജമാബന്ദി പരിശോധന അതാത് വില്ലേജാഫീസുകളിൽ വച്ച് നടത്തുന്നതാണ്.

| വില്ലേജ് | തീയതി |
|---|---|
| തലപ്പലം<br>പൂഞ്ഞാർ തെക്കേക്കര<br>പൂഞ്ഞാർ നടുഭാഗം | 26-7-1984 |
| പൂഞ്ഞാർ വടക്കേക്കര<br>കൊണ്ടൂർ<br>മേലുകാവ് | 30-7-1984 |

കെ. ജെ. മാത്യു,
ജില്ലാ കളക്ടർ.

കോട്ടയം.

പരസ്യം

നമ്പർ ബി13-25302/84. 1984 ജൂൺ 1.

കോട്ടയം ജില്ലാ ഡെപ്യൂട്ടി കളക്ടർ (ജനറൽ) താഴെ കൊടുത്തിരിക്കുന്ന പ്രോഗ്രാം അനുസരിച്ച് കോട്ടയം താലൂക്കിലെ താഴെ പറയുന്ന വില്ലേജുകളുടെ 1983-84-ലെ ജമാബന്ദി പരിശോധന നടത്തുന്നതാണ്.

| | | |
|---|---|---|
| 1. | പനച്ചിക്കാട് | 5-7-1984 |
| 2. | നാട്ടകം | 10-7-1984 |
| 3. | കോട്ടയം | 16-7-1984 |
| 4. | വിജയപുരം | 21-7-1984 |
| 5. | പുതുപ്പള്ളി | 27-7-1984 |
| 6. | പാമ്പാടി | 6-8-1984 |
| 7. | മണർകാട് | 10-8-1984 |
| 8. | കുറോപ്പട | 16-8-1984 |
| 9. | ആനിക്കാട് | 21-8-1984 |

(ഒപ്പ്)
ഡെപ്യൂട്ടി കളക്ടർ (ജനറൽ).

പരസ്യം

നമ്പർ ബി13-25302/84. 1984 ജൂൺ 1.

കോട്ടയം ജില്ലാ ഡെപ്യൂട്ടി കളക്ടർ (എൽ. എ) താഴെ കൊടുത്തിരിക്കുന്ന പ്രോഗ്രാം അനുസരിച്ച് കാഞ്ഞിരപ്പള്ളി താലൂക്കിലെ വില്ലേജുകളുടെ 1983-84-ലെ ജമാബന്ദി പരിശോധന അതാത് വില്ലേജാഫീസുകളിൽ വച്ച് നടത്തുന്നതാണ്.

| | | |
|---|---|---|
| 1. | കാഞ്ഞിരപ്പള്ളി | 4-7-1984 |
| 2. | ചിറക്കടവ് | 9-7-1984 |
| 3. | ചെറുവള്ളി | 11-7-1984 |
| 4 | മണിമല | 16-7-1984 |
| 5. | എരുമേലി തെക്ക് | 18-7-1984 |
| 6. | എരുമേലി വടക്ക് | 23-7-1984 |
| 7. | മുണ്ടക്കയം | 25-7-1984 |
| 8 | എലിക്കുളം | 30-7-1984 |
| 9 | കൂട്ടിക്കൽ | 1-8-1984 |

യു. എൻ. കുരുവിള,
ഡെപ്യൂട്ടി കളക്ടർ (എൽ. എ.).

പരസ്യം

നമ്പർ ബി13-25302/84. 1984 ജൂൺ 1.

കോട്ടയം ജില്ലാ ഡെപ്യൂട്ടി കളക്ടർ (എൽ. ആർ.) മീനച്ചിൽ താലൂക്കിലെ താഴെ പറയുന്ന വില്ലേജുകളുടെ 1983-84-ലെ ജമാബന്ദി പരിശോധന അതാത് വില്ലേജാഫീസുകളിൽവച്ച് എതിരെ കാണിച്ചിരിക്കുന്ന തീയതികളിൽ നടത്തുന്നതാണ്.

| | | |
|---|---|---|
| 1. | കിടങ്ങൂർ | 5-7-1984 |
| 2. | പുലിയന്നൂർ | 12-7-1984 |
| 3. | മീനച്ചിൽ | 19-7-1984 |
| 4. | ലാലം | 24-7-1984 |
| 5. | പൂവരണി | 2-8-1984 |
| 6. | ഭരണങ്ങാനം | 9-8-1984 |
| 7. | രാമപുരം | 17-8-1984 |
| 8. | വെള്ളിലാപ്പള്ളി | 23-8-1984 |
| 9. | ഉഴവൂർ | 28-8-1984 |
| 10. | കുറവിലങ്ങാട് | 4-8-1984 |
| 11. | കാണക്കാരി | 13-8-1984 |
| 12. | ഏലക്കാട് | 18-8-1984 |
| 13. | വള്ളിച്ചിറ | 22-8-1984 |
| 14. | കുറിച്ചിത്താനം | 25-8-1984 |
| 15. | വെളിയന്നൂർ | 27-8-1984 |
| 16. | കടനാട് | 29-8-1984 |

കെ. വറുഗീസ്,
ഡെപ്യൂട്ടി കളക്ടർ (എൽ. ആർ.)

പരസ്യം

നമ്പർ ബി13-25302/84. 1984 ജൂൺ 1.

കോട്ടയം ജില്ലാ ഡെപ്യൂട്ടി കളക്ടർ (ഇലക്ഷൻ) താഴെ കൊടുത്തിരിക്കുന്ന പ്രോഗ്രാം അനുസരിച്ച് കോട്ടയം താലൂക്കിലെ 1983-84 സാമ്പത്തിക വർഷത്തെ ജമാബന്ദി പരിശോധന അതാതു വില്ലേജാഫീസുകളിൽവച്ച് നടത്തുന്നതായിരിക്കും.

| | | |
|---|---|---|
| 1. | അകലക്കുന്നം | 6-8-1984 |
| 2. | അയർക്കുന്നം | 8-8-1984 |
| 3. | ഏറ്റുമാനൂർ | 13-8-1984 |
| 4. | അതിരമ്പുഴ | 16-8-1984 |
| 5. | ഓണംതുരുത്ത് | 18-8-1984 |
| 6. | കൈപ്പുഴ | 20-8-1984 |
| 7. | പെരുമ്പായിക്കാട് | 22-8-1984 |
| 8. | അയ്മനം | 25-8-1984 |
| 9. | തിരുവാർപ്പ് | 27-8-1984 |
| 10. | കുമരകം | 29-8-1984 |

റ്റി. എബ്രഹാം ജോൺ,
ഡെപ്യൂട്ടി കളക്ടർ (ഇലക്ഷൻ)

കോട്ടയം

## Kottayam Taluk

പരസ്യം

(1)

നമ്പർ ബി12-4636/84. 1984 മേയ് 31.

കോട്ടയം താലൂക്കിൽ പനച്ചിക്കാട് വില്ലേജിൽ ചാമക്കാരൻ പറമ്പിൽ വീട്ടിൽ ശ്രീ. എ. ജെ. ജോൺ (തങ്കച്ചൻ) 19-2-1984-ന് മരിച്ചുപോയതായും ടിയാന് ഇലക്ട്രിസിറ്റി ബോർഡിൽനിന്നും ശമ്പളവും അലവൻസുകളും ഗ്രാറ്റുവിറ്റിയും ഉൾപ്പെടെ കിട്ടുവാനുള്ള 930.05 രൂപ (തൊള്ളായിരത്തി മുപ്പതു രൂപ അഞ്ചു പൈസ) വാങ്ങി എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി സി. എം. മറിയാമ്മ ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ പനച്ചിക്കാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എ. ജെ. ജോൺ (തങ്കച്ചൻ) 19-2-1984-ന് മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സി. എം. മറിയം | ഭാര്യ (അപേക്ഷക) | |
| 2 | ജോസഫ് | പിതാവ് | 57 |
| 3 | പെണ്ണമ്മ | മാതാവ് | 50 |
| 4 | ആൻസിസ് ജോൺ | മകൾ | 9 |
| 5 | ബിനു | മകൻ | 8 |

അവകാശികൾ എല്ലാവരും ടി തുക വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും, അപേക്ഷകയുടെ മൈനർ മക്കൾ ടിയാളുടെ സംരക്ഷണയിലും ആശ്രയിച്ചും കഴിയുന്നതിനാലും അപേക്ഷപ്രകാരം അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

(2)

നമ്പർ ബി12-5345/84. 1984 മേയ് 31.

കോട്ടയം താലൂക്കിൽ കൈപ്പുഴ വില്ലേജിൽ ആർപ്പൂക്കര കരയിൽ അഞ്ചുമനക്കുഴിയിൽ വീട്ടിൽ ശ്രീ. ഔസേഫ് 22-1-1984-ന് മരിച്ചുപോയതായും ടിയാന് കോട്ടയം മെഡിക്കൽ കോളേജ് ഹോസ്പിറ്റലിൽ നിന്നും (കുട്ടികളുടെ വിഭാഗം) ശമ്പളം ഇനത്തിൽ കിട്ടുവാനുള്ള 605 രൂപാ (അറുനൂററി അഞ്ചു രൂപ) വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി കുഞ്ഞുമോൾ, കെ. ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ കൈപ്പുഴ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ഔസേഫ് 22-1-1984-ന് മരിച്ചുപോയതായും അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുഞ്ഞുമോൾ, കെ. | ഭാര്യ (അപേക്ഷക) | |
| 2 | സൽവ | മകൾ | 2½ |
| 3 | മത്തായി | പിതാവ് | |
| 4 | ഏലി | മാതാവ് | |

അവകാശികൾ എല്ലാവരും ടി തുക വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും അപേക്ഷകയുടെ മൈനർ മകൾ ടിയാളുടെ സംരക്ഷണയിലും ആശ്രയിച്ചും കഴിയുന്നതിനാലും അപേക്ഷപ്രകാരം അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റു ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

താലൂക്കാഫീസ്,
കോട്ടയം.

(ഒപ്പ്)
തഹസിൽദാർ.

## Meenachil Taluk

പരസ്യം

(1)

സി9. 4181/84. 1984 മേയ് 28.

മീനച്ചിൽ താലൂക്കിൽ, ഇലയ്ക്കാട് വില്ലേജിൽ തേക്കേക്കുററ് വീട്ടിൽ ററി.വി. വർക്കി (എച്ച്.സി. നമ്പർ 3353) കോട്ടയം ജില്ലാ സായുധ പോലീസിൽ ഹെഡ് കോൺസ്ററബിൾ ആയി ജോലിയിൽ ഇരിക്കവെ 18-4-1984-ൽ മരിച്ചു പോയിയെന്നും, ടിയാന് ഗവൺമെന്റിൽ നിന്നും കിട്ടുവാനുള്ള സാമ്പത്തികാനുകൂല്യങ്ങൾ വാങ്ങുന്നതിന് താനാണ് അവകാശിയെന്നു കാണിക്കുന്ന ഒരു സർട്ടിഫിക്കററ് തരണമെന്നും കാണിച്ചു ടിയാന്റെ ഭാര്യ ഇ. കെ. ഏലി 28-4-1984-ൽ സമർപ്പിച്ച അപേക്ഷ ഇലയ്ക്കാട് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി റിപ്പോർട്ടു വരുത്തിയതിൽ ശ്രീ. ററി. വി. വർക്കി 18-4-1984-ൽ മരിച്ചു പോയിയെന്നും ടിയാന്റെ നിയമാനുസൃത അവകാശികൾ (1) ഭാര്യ ഇ. കെ. ഏലി, മൈനർ മക്കൾ (2) സ്മിതാ ജോർജ്ജ് 14 വയസ്സ് (3) കവിതാ ററി. ജോർജ്ജ് 12 വയസ്സ് (4) മഞ്ജു ഫ്രാൻസിസ് ജോർജ്ജ് 10 വയസ്സ് (5) പിതാവ് വർക്കി വർക്കി (6) മാതാവ് വർക്കി മറിയം എന്നിവരാണെന്നും, മററാരും അവകാശികളായി ഇല്ലെന്നും റിപ്പോർട്ട് കിട്ടിയിട്ടുള്ളതിനാലും, മാതാപിതാക്കൾ തങ്ങളുടെ അവകാശം ശ്രീമതി ഇ. കെ. ഏലിക്ക് വിട്ടുകൊടുത്തുകൊണ്ട് സമ്മത പത്രം തന്നിട്ടുള്ളതിനാലും മരിച്ചുപോയ ററി. വി. വർക്കിക്ക് ഗവൺമെന്റിൽ നിന്നും കിട്ടുവാനുള്ള സാമ്പത്തികാനുകൂല്യങ്ങൾ വാങ്ങുന്നതിന് നിയമാനുസൃത അവകാശി സ്വന്തനിലയിലും, മൈനർ മക്കളുടെ രക്ഷകർത്താവെന്ന നിലയിലും ടിയാന്റെ ഭാര്യ ശ്രീമതി ഇ. കെ. ഏലിയാണെന്ന് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസം കഴിയുന്നതിന് മുൻപായി രേഖാമൂലം ഹാജരാക്കി കൊള്ളണം. തപാൽ മാർഗ്ഗമോ നിശ്ചിത തിയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി9. 4279/84. 1984 മേയ് 29.

കാഞ്ഞിരപ്പള്ളി താലൂക്കിൽ, കല്ലറക്കൽ കരിക്കാട്ട് പറമ്പിൽ താമസിച്ചുകൊണ്ടിരുന്ന ഏലിക്കുട്ടി ജോസഫ് 1-10-1981-ൽ മരിച്ചുപോയിയെന്നും, ടിയാളുടെ പേരിലുള്ള ഫെഡറൽ ബാങ്കിന്റെ 1103/30/79 നമ്പർ ബോണ്ടിന്റെ തുക തിരികെ വാങ്ങുന്നതിന് താനാണ് അവകാശിയെന്ന് കാണിക്കുന്ന ഒരു സർട്ടിഫിക്കററ് തരണമെന്ന് കാണിച്ച്, ടിയാളുടെ മകൾ മീനച്ചിൽ വില്ലേജിൽ, പ്ലാക്കുഴിയിൽ വീട്ടിൽ ഏലിക്കുട്ടി തോമസ് 30-3-1984-ൽ സമർപ്പിച്ച അപേക്ഷ മീനച്ചിൽ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി റിപ്പോർട്ടു വരുത്തിയതിൽ ഏലിക്കുട്ടി ജോസഫ് 1-10-1981-ൽ മരിച്ചുപോയിയെന്നും, നിയമാനുസൃത അവകാശികൾ ഏലിക്കുട്ടി തോമസ് മാത്രമാണെന്നും റിപ്പോർട്ട് കിട്ടിയിട്ടുള്ളതിനാൽ മരിച്ചുപോയ ഏലിക്കുട്ടി ജോസഫിന്റെ പേരിലുള്ള ബോണ്ടിന്റെ നിയമാനുസൃത അവകാശി പ്ലാക്കുഴിയിൽ ഏലിക്കുട്ടി തോമസ് ആണെന്ന് കാണിക്കുന്ന ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസം കഴിയുന്നതിന് മുൻപായി രേഖാമൂലം ഹാജരാക്കി കൊള്ളണം. തപാൽ മാർഗ്ഗമോ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

സി9-4281/84. 1984 മേയ് 29.

മീനച്ചിൽ താലൂക്കിൽ, പൂഞ്ഞാർ നടുഭാഗം വില്ലേജിൽ നിലിയറ എൻ. കെ. സെബാസ്ററ്യൻ 27-3-1982-ൽ മരിച്ചുപോയിയെന്നും, ടിയാന് മദ്ധ്യപ്രദേശ് ഗവൺമെന്റിൽ നിന്നും കിട്ടേണ്ടതായ ഏതെങ്കിലും തുക ലഭിക്കുന്നതിലേക്കും ഇമിഗ്രേഷൻ ആഫീസിൽ കെട്ടിവച്ചതായ 1750 രൂപയും തിരികെ വാങ്ങുന്നതിന് താനാണ് അവകാശി എന്നു കാണിക്കുന്ന ഒരു സർട്ടിഫിക്കററ് തരണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ എം. വി. മറിയം 14-5-1984-ൽ സമർപ്പിച്ച അപേക്ഷ പൂഞ്ഞാർ നടുഭാഗം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി റിപ്പോർട്ട് വരുത്തിയതിൽ എൻ. കെ. സെബാസ്ററ്യൻ 27-3-1982-ൽ മരിച്ചു പോയിയെന്നും, ടിയാന്റെ നിയമാനുസൃത അവകാശികൾ (1) പിതാവ് എൻ. ജെ. കുര്യൻ (2) ഭാര്യ എം. വി. മറിയം (3) മക്കൾ മിലി (8 വയസ്സ്), (4) സിബി 7 വയസ്സ്, (5) ഷിബു 2½ വയസ്സ്, എന്നിവരാണെന്നും മററാരും അവകാശികളായില്ലെന്നും റിപ്പോർട്ടു കിട്ടിയിട്ടുള്ളതിനാലും,

പിതാവ് തന്റെ അവകാശം എം. വി. മറിയത്തിന് വിട്ടുകൊടുത്തു കൊണ്ട് സമ്മത പത്രം തന്നിട്ടുള്ളതിനാലും, മൈനർ മക്കളുടെ രക്ഷാകർത്താവെന്ന നിലയിലും സ്വന്ത നിലയിലും, മരിച്ചു പോയ എൻ. കെ. സെബാസ്റ്റ്യന് മദ്ധ്യപ്രദേശ് ഗവൺമെന്റിൽ നിന്നും കിട്ടേണ്ടതായ തുകയും, ഇമിഗ്രേഷൻ ആഫീസിൽ കെട്ടിവച്ച 1750 രൂപയും തിരികെ വാങ്ങുന്നതിന് നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ എം. വി. മറിയം ആണെന്നും ഒരു സർട്ടിഫിക്കറ്റു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസം കഴിയുന്നതിന് മുമ്പായി രേഖാമൂലം ഹാജരാക്കിക്കൊള്ളണം. തപാൽ മാർഗ്ഗമേ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
മീനച്ചിൽ. ഡെപ്യൂട്ടി തഹശിൽദാർ.
ഇൻ-ചാർജ്ജ്.

## Vaikom Taluk

വൈക്കം താലൂക്ക് ആഫീസിൽനിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം.

No. 4830/84-C2. 1984 മെയ് 31.

വൈക്കം താലൂക്ക് മാഞ്ഞൂർ വില്ലേജ് മാഞ്ഞൂർ കരയിൽ കൈമക്കാട്ട് വീട്ടിൽ ശ്രീ. വേലായുധൻ ഗോപാലൻ 30-1-1984-ൽ നിര്യാതനായി എന്നും, ടിയാൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കുറുപ്പന്തറ ശാഖയിൽ നിക്ഷേപിച്ചിരുന്ന തുക തിരികെപ്പെടുക്കുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് പരേതന്റെ ഭാര്യയായ ശ്രീമതി കൗസല്യ ബോധിപ്പിച്ച അപേക്ഷയിന്മേൽ മാഞ്ഞൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ പരേതന്റെ അനന്തരാവകാശിയായി ടിയാന്റെ ഭാര്യയായ ശ്രീമതി കൗസല്യ മാത്രമാണെന്നു കണ്ടിരിക്കുന്നതിനാൽ മേൽവിവരിച്ച തുക വാങ്ങിയെടുക്കുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യയായ ശ്രീമതി കൗസല്യ മാത്രമാണെന്നു കാണിക്കുന്നതായ ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ മറ്റുവിധത്തിലോ വരുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
വൈക്കം. തഹശിൽദാർ.

# IDUKKI DISTRICT

## Devicolam Taluk

പരസ്യം

നമ്പർ ബി7-3781/84. 1984 മെയ് 31.

ഇടമലയാർ കെ. എസ്. ഇ. ബി. യിൽ സീനിയർ ഫോർമാനായി ജോലി നോക്കിവരവെ അന്തരിച്ച പള്ളിവാസൽ വില്ലേജിൽ ഇരുട്ടുകാനം കരയിൽ തുപ്പയ്ക്കൽ വീട്ടിൽ ഇ. പി. ഗോപാലന് ബോർഡിൽ നിന്നും കിട്ടേണ്ടതായ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് വേണ്ടി ഒരവകാശ സർട്ടിഫിക്കറ്റിനായി ടിയാന്റെ ഭാര്യ ശ്രീമതി പങ്കജാക്ഷി നൽകിയ അപേക്ഷയിന്മേൽ പള്ളിവാസൽ വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ നിന്നും മരണസർട്ടിഫിക്കറ്റിൽ നിന്നും ടിയാൻ 27-12-1983-ൽ അന്തരിച്ചതായും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പങ്കജാക്ഷി, എൻ. പി. | ഭാര്യ | 46 |
| 2 | കമലമ്മ, ജി. | മകൾ | 22 |
| 3 | ശിവപ്രകാശ്, ജി. | മകൻ | 21 |
| 4 | ശ്രീകുമാർ, ജി. | ,, | 18 |
| 5 | ശ്യാമള, ജി. | മകൾ | 17 |
| 6 | രാജൻ, ജി. | മകൻ | 13 |
| 7 | പരമേശ്വരൻ | പിതാവ് | 82 |

മേൽപ്പറഞ്ഞ 2 മുതൽ 7 വരെയുള്ള കക്ഷികൾ ഒന്നാം കക്ഷി പേരിൽ പരേതനുള്ള എല്ലാ ആനുകൂല്യങ്ങളും വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ഇതനുസരിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ടി പരസ്യം ഗസറ്റിൽ പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം അറിയിച്ചുകൊള്ളേണ്ടതും, അവധി കഴിഞ്ഞും, തപാലിൽ ലഭിക്കുന്നതുമായ ആക്ഷേപങ്ങളും സ്വീകാര്യമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, ആർ. ചൂടാമണി,
ദേവികുളം. തഹശിൽദാർ.

# ERNAKULAM DISTRICT

## Cochin Taluk

പരസ്യം

(1)

ബി4-5495/84 1984 മെയ് 18.

കൊച്ചി താലൂക്കിൽ ഫോർട്ടുകൊച്ചി വില്ലേജിൽ സി. സി. 10/895-ാം നമ്പർ കെട്ടിടത്തിൽ താമസിച്ചിരുന്നവരും കൊച്ചിൻ കോർപ്പറേഷനിലെ ജീവനക്കാരിയുമായിരുന്ന പരേതയായ ശ്രീമതി റെജീന എന്നവർക്ക് കൊച്ചിൻ കോർപ്പറേഷനിൽ നിന്നും ലഭിക്കുവാനുള്ള ഉദ്ദേശം 3780 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് വേണമെന്നു കാണിച്ച് ടിയാരിയുടെ ഭർത്താവ് പി. ജി. സന്ത്യാവ് എന്നയാൾ സമർപ്പിച്ച അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീമതി റെജീന എന്നവർ 4-6-1981-ൽ മരണപ്പെട്ടുവെന്നും ടിയാരിയുടെ അവകാശികളായി താഴെ പറയുന്നവർ ആണ് ഉള്ളതെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. ജി. സന്ത്യാവ് | ഭർത്താവ് | 75 |
| 2 | പി. എസ്. സേവ്യർ | മകൻ | 37 |
| 3 | പി. എസ്. ലില്ലി | മകൾ | 36 |
| 4 | പി. എസ്. ട്രീസ്സ | ,, | 33 |
| 5 | പി. എസ്. പീറ്റർ | മകൻ | 30 |
| 6 | പി. എസ്. മറിയം | മകൾ | 29 |

മേൽ കാണിച്ചപ്രകാരമാണു പരേതയുടെ അവകാശികൾ എന്നു അറിവായിരിക്കുന്നതിനാൽ ടി കക്ഷികളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

ബി4-5668/84. 1984 മെയ് 21.

കൊച്ചി താലൂക്കിൽ നായരമ്പലം വില്ലേജിൽ പുഞ്ചെപ്പടി വീട്ടിൽ താമസിച്ചിരുന്നയാളും പരേത

4. അപേക്ഷാഫോറം ബോർഡിൽനിന്നും വിതരണം ചെയ്യുന്നതല്ല. അപേക്ഷാ ഫോറത്തിന്റെ മാതൃക ഈ വിജ്ഞാപനത്തിൽ അനുബന്ധം 1 ആയി ചേർത്തിട്ടുണ്ട്. അപേക്ഷകർ ആ നിർദ്ദിഷ്ട മാതൃകയിൽ വൃത്തിയായും വ്യക്തമായും സാധാരണ വെള്ളക്കടലാസിൽ ടൈപ്പ് ചെയ്ത് എടുക്കേണ്ടതാണ്. (മാനിഫോൾഡിംഗ് കടലാസോ അധിക വലിപ്പമുള്ള കടലാസോ ഉപയോഗിക്കാൻ പാടില്ല.)

5. പരീക്ഷയ്ക്കു നിശ്ചയിച്ചിട്ടുള്ള സിലബസ് താഴെ കൊടുക്കുന്നു :

(എ) ബയസ്കോപ്പു മെഷീൻ, ടാക്കിസ് സിനിമാട്ടോഗ്രാഫ് മെഷീൻ എന്നിവയിൽ പ്രായോഗിക പരിജ്ഞാനവും പ്രധാനമായും ഇപ്പോൾ അപേക്ഷകൻ പരിശീലനം നേടിക്കൊണ്ടിരിക്കുന്ന മെഷീനെപ്പറ്റി വളരെ ശരിയായ പരിജ്ഞാനവും ഉണ്ടായിരിക്കണം.

(ബി) ഫിലിം കൈകാര്യം ചെയ്യുക, റൈവൻഡ് ചെയ്യുക, റിപ്പയർ ചെയ്യുക, സമർത്ഥമായി വൃത്തിയാക്കുക എന്നിവ അറിഞ്ഞിരിക്കണം.

(സി) വൈദ്യുത ശക്തിയെപ്പറ്റിയുള്ള പ്രാഥമിക പരിജ്ഞാനം, ഡയറക്ട് കറണ്ട്, ആൾട്ടർനേറ്റിംഗ് കറണ്ട്, വോൾട്ടേജ്, ആംപിയർ എന്നിവയെപ്പറ്റിയുള്ള പരിജ്ഞാനം, ഇലക്ട്രിസിറ്റി ഇല്ലാത്ത തിയേറ്ററുകളിലെ ഓപ്പറേറ്റർമാരാണെങ്കിൽ പെട്രോൾ എൻജിൻ, ഓയിൽ എൻജിൻ എന്നിവയെപ്പറ്റിയുള്ള അറിവ്, കൂടാതെ ഇലക്ട്രിക് ഷോക്കിന് ചികിൽസിക്കേണ്ടുന്ന വിധം, ഇൻഡ്യൻ ഇലക്ട്രിസിറ്റി റൂൾസ് എന്നിവയെപ്പറ്റിയുള്ള സാമാന്യ പരിജ്ഞാനവും ഉണ്ടായിരിക്കണം.

(ഡി) സിനിമാ പ്രദർശനത്തോടനുബന്ധിച്ചുള്ള മുനിസിപ്പൽ ബൈലോയും അതുപോലുള്ള ചട്ടങ്ങളും മനസ്സിലാക്കിയിരിക്കണം.

(ഇ) തീ പിടിക്കാതിരിക്കാൻ എടുക്കേണ്ട മുൻകരുതലുകളെപ്പറ്റിയും, അഗ്നിശമനത്തിന് ശീഘ്രവും ഫലപ്രദവുമായ മാർഗങ്ങളെപ്പറ്റിയും ഉള്ള പരിജ്ഞാനവും ഉണ്ടായിരിക്കണം.

6. അപേക്ഷയോടു കൂടെ അയയ്ക്കേണ്ട രേഖകൾ:

(1) സ്വഭാവ സർട്ടിഫിക്കററ്

സ്വഭാവസർട്ടിഫിക്കററിന്റെ മാതൃക അനുബന്ധം 2 ആയി ചേർത്തിട്ടുണ്ട്. സ്വഭാവ സർട്ടിഫിക്കററ് അസ്സൽതന്നെ അയയ്ക്കേണ്ടതാണ്. അവ താഴെ പറയുന്ന ഏതെങ്കിലും ഒരു വ്യക്തിയിൽ നിന്നും അപേക്ഷ അയയ്ക്കുന്ന തിയതിക്ക് മൂന്നു മാസത്തിനകം ലഭിച്ചിട്ടുള്ളതായിരിക്കണം.

(എ) ഓണററി മജിസ്ട്രേററ്
(ബി) സ്ഥലത്തെ റവന്യൂ ഇൻസ്പെക്ടർ
(സി) മുനിസിപ്പൽ കൗൺസിലർ
(ഡി) പഞ്ചായത്ത് പ്രസിഡന്റ്
(ഇ) ഏതെങ്കിലും ഒരു ഗസറ്റഡ് ഓഫീസർ
എഫ്. സർട്ടിഫിക്കററ് നൽകുവാൻ സർക്കാർ അധികാരപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും വ്യക്തി.

സർട്ടിഫിക്കററിൽ അതു നൽകുന്ന ആളിന്റെ പേരും, ഔദ്യോഗിക മേൽവിലാസവും ഓഫീസ് മുദ്രയും രേഖപ്പെടുത്തിയിരിക്കണം. സർട്ടിഫിക്കററ് നൽകുന്ന വ്യക്തിയ്ക്ക് അപേക്ഷകനെ കുറഞ്ഞതു ഒരു വർഷത്തെ പരിചയം ഉണ്ടായിരിക്കേണ്ടതും അത് സർട്ടിഫിക്കററിൽ രേഖപ്പെടുത്തിയിരിക്കേണ്ടതും ആണ്.

(2) (എ) സർവ്വീസ് സർട്ടിഫിക്കററ്

സർവ്വീസ് സർട്ടിഫിക്കററിന്റെ മാതൃക ഇതിൽ അനുബന്ധം 3 ആയി ചേർത്തിട്ടുണ്ട്. സർവ്വീസ് അല്ലെങ്കിൽ അപ്രന്റിസ്ഷിപ്പ് ഏതു വർഷം ഏതു മാസം ഏതു തിയതി ആരംഭിച്ചുവെന്നും ഇപ്പോഴും ആ തിയേററിൽ തന്നെ തുടരുന്നോ, ഇല്ലെങ്കിൽ ഏതു വർഷം ഏതു മാസം ഏതു തിയതി തിയേററിൽ നിന്നും പിരിഞ്ഞു എന്നു വ്യക്തമായി കാണിച്ചിരിക്കണം. പല തിയേററുകളിൽ നിന്നും ലഭിച്ചിട്ടുള്ള സർട്ടിഫിക്കററുകൾ ഉണ്ടെങ്കിൽ അവയുടെ ശരിപ്പകർപ്പുകൾ ഒരു ഗസററഡ് ഓഫീസർ സാക്ഷ്യപ്പെടുത്തിയത് മതിയാകും. എന്നാൽ അപേക്ഷ അയയ്ക്കുന്ന സമയം സർവ്വീസിലിരിക്കുന്ന തിയേററിൽ നിന്നും ലഭിച്ചിട്ടുള്ള സർവ്വീസ് സർട്ടിഫിക്കററ് അസ്സൽ തന്നെ അയക്കേണ്ടതാണ്.

(ബി) വിമുക്ത ഭടൻമാരുടെ സർട്ടിഫിക്കററുകളുടെ ശരിപ്പകർപ്പുകൾ ഒരു ഗസററഡ് ഓഫീസർ സാക്ഷ്യപ്പെടുത്തിയിരിക്കേണ്ടതാണ്.

(സി) ഇൻഡ്യൻ യൂണിയനിൽപ്പെട്ട മററ് സംസ്ഥാനങ്ങളിലോ കേന്ദ്രഭരണ പ്രദേശങ്ങളിലോ വിദേശത്തോ ലൈസൻസുള്ള ഓപ്പറേററർമാരായി ജോലി നോക്കിയിട്ടുള്ളവർ ജോലി നോക്കിയ സംസ്ഥാനത്ത് (വിദേശ രാജ്യമാണെങ്കിൽ അതനുസരിച്ച്) സിനിമാ ഓപ്പറേറർ ലൈസൻസ് കൊടുക്കുന്ന അധികാരിയോ ചീഫ് ഇലക്ട്രിക്കൽ ഇൻസ്പെക്ടറോ അപേക്ഷകൻ അവിടെ മൂന്നു വർഷത്തിൽ കുറയാതെ ലൈസൻസുള്ള ഓപ്പറേററായി ജോലി ചെയ്തിട്ടുണ്ട് എന്ന് കാണിച്ച് നൽകുന്ന സർട്ടിഫിക്കററ്; അതിന്റെ ശരിപ്പകർപ്പ് ഒരു ഗസററഡ് ഓഫീസർ സാക്ഷ്യപ്പെടുത്തിയത്, അപേക്ഷയോടൊന്നിച്ച് ഹാജരാക്കണം.

(3) ചലാൻ രസീത്

എട്ടു രൂപ ഏതെങ്കിലും ഒരു ഗവൺമെന്റ് ട്രഷറിയിൽ "043(ഡി)2—മററു വരവുകൾ എന്ന കണക്ക്ശീർഷകത്തിൽ (Head of account) അടച്ച് അസ്സൽ ചലാൻ രസീത് അപേക്ഷയോടൊന്നിച്ച് ഹാജരാക്കേണ്ടതാണ്. ട്രഷറിയിൽ അടച്ച തുക യാതൊരു കാരണവശാലും തിരികെ കൊടുക്കുന്നതോ അടുത്ത ഏതെങ്കിലും പരീക്ഷകൾക്ക് വക വച്ചു കൊടുക്കുന്നതോ അല്ല.

(4) വിദ്യാഭ്യാസ യോഗ്യത തെളിയിക്കുന്ന സർട്ടിഫിക്കററ്

താഴെ പറയുന്ന സർട്ടിഫിക്കററുകളിൽ ഏതെങ്കിലും ഒന്നിന്റെ ശരിപ്പകർപ്പ് ഒരു ഗസററഡ് ഓഫീസർ സാക്ഷ്യപ്പെടുത്തിയത് സ്വീകാര്യമാണ്.

(എ) പരീക്ഷ പാസായതിന് ലഭിച്ചിട്ടുള്ള സർട്ടിഫിക്കററിന്റെ പകർപ്പ്

(ബി) ട്രാൻസ്ഫർ സർട്ടിഫിക്കററിന്റെ പകർപ്പ്

(സി) പഠിച്ചിരുന്ന സ്കൂളിലെ അഡ്മിഷൻ രജിസ്ററിന്റെ പകർപ്പ്

(ഡി) പഠിച്ചിരുന്ന സ്കൂൾ ഹെഡ്മാസ്ററരിൽ നിന്നും ലഭിച്ചിട്ടുള്ള സർട്ടിഫിക്കററിന്റെ ശരിപകർപ്പ്.

(5) വയസ് തെളിയിക്കുന്നതിനുള്ള സർട്ടിഫിക്കററ്.—

താഴെ പറയുന്ന ഏതെങ്കിലും സർട്ടിഫിക്കററിന്റെ ശരിപകർപ്പ് ഒരു ഗസററഡ് ഓഫീസർ സാക്ഷ്യപ്പെടുത്തിയത് സ്വീകാര്യമാണ്.

(എ) സ്കൂൾ സർട്ടിഫിക്കററിന്റെ പകർപ്പ്

(ബി) ട്രാൻസ്ഫർ സർട്ടിഫിക്കററിന്റെ പകർപ്പ്

(സി) അഡ്മിഷൻ രജിസ്ററിന്റെ പകർപ്പ്

(ഡി) ജാതകത്തിന്റെയോ, മാമോദീസാ സർട്ടിഫിക്കററിന്റെയോ പകർപ്പ്

(ഇ) ഗവൺമെന്റ് സർവ്വീസിലുള്ള ഒരു ഡോക്ടർ പരിശോധിച്ചശേഷം അദ്ദേഹത്തിന് ബോദ്ധ്യമായി തോന്നുന്ന വയസ് രേഖപ്പെടുത്തിയിട്ടുള്ള അസ്സൽ മെഡിക്കൽ സർട്ടിഫിക്കററ് മേൽ സൂചിപ്പിച്ചിട്ടുള്ള രേഖകളുടെ അഭാവത്താൽ പരിഗണിക്കുന്നതാണ്.

മേൽപ്പറഞ്ഞവയിൽ (ഡി) യിലേതും (ഇ) യിലേയും രേഖകൾ നിർദ്ദിഷ്ട വിദ്യാഭ്യാസ യോഗ്യതയിൽ നിന്നും ഒഴിവാക്കപ്പെട്ടിട്ടുള്ളവർക്കു മാത്രം ബാധകമാണ്.

(6) ഫോട്ടോ.—

അപേക്ഷ അയയ്ക്കുന്ന തിയതിക്ക് ആറുമാസത്തിനകം എടുത്തിട്ടുള്ള പാസ്പോർട്ട് സൈസ് ഫോട്ടോയുടെ മൂന്നു പ്രതികൾ. ഫോട്ടോയുടെ മൂന്നു പ്രതികളിലും മറുവശത്ത് അപേക്ഷകന്റെ പേരെഴുതി സാക്ഷ്യപ്പെടുത്തിയിരിക്കണം. അതായത് ഇതു ശ്രീ ............ന്റെ ശരി ഫോട്ടോ ആകുന്നുവെന്ന് എഴുതി അടിയിൽ അപേക്ഷ അയയ്ക്കുന്ന സമയം ജോലിചെയ്യുന്ന തിയേററിന്റെ പ്രൊപ്രൈററോ ലൈസൻസിയോ, മാനേജിംഗ് പാർട്ണറോ അല്ലെങ്കിൽ ഏതെങ്കിലും ഒരു ഗസററഡ് ഓഫീസറോ ഒപ്പിട്ടതും ഒപ്പിടുന്ന (സാക്ഷ്യപ്പെടുത്തുന്ന) ആളിന്റെ മേൽവിലാസവും മുദ്രയും ഫോട്ടോയുടെ മറുവശത്ത് എല്ലാ പ്രതികളിലും ഉണ്ടായിരിക്കണം.

സ്വന്തം മേൽവിലാസമെഴുതിയതും 50 പൈസ സ്ററാമ്പ് പതിച്ചിട്ടുള്ളതുമായ 24 സെൻറിമീറ്റർ നീളമുള്ള ഒരു കവർ അപേക്ഷയോടുകൂടി അയച്ചിരിക്കണം.

(7) അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം

സെക്രട്ടറി,
സിനിമാ ഓപ്പറേററർ പരീക്ഷാബോർഡ്,
ചീഫ് ഇലക്ട്രിക്കൽ ഇൻസ്പെക്ടറേററ്,
ഹൗസിംഗ് ബോർഡ് ബിൽഡിംഗ്സ്,
തിരുവനന്തപുരം-1.

(8) അപേക്ഷകൾ സ്വീകരിക്കുന്ന അവസാനതിയതി

1984 ആഗസ്ററ് 11-ം തിയതി (വൈകിട്ട് അഞ്ചു മണിവരെ.) അതിനുശേഷം ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(9) പ്രത്യേക നിർദ്ദേശങ്ങൾ.—

(i) അനുബന്ധം ഒന്നിൽ കൊടുത്തിരിക്കുന്ന മാതൃകാ അപേക്ഷ സാധാരണ വെള്ളക്കടലാസിൽ ശരിയായി ടൈപ്പ് ചെയ്ത് എടുക്കേണ്ടതാണ്. മാനിഫോൾഡിംഗ് കടലാസിലോ അധിക വലിപ്പമുള്ള കടലാസോ ഉപയോഗിക്കാൻ പാടില്ല. നിർദ്ദിഷ്ട മാതൃകയിൽ പൂർണ്ണമല്ലാത്ത അപേക്ഷകൾ നിരസിക്കപ്പെടുന്നതാണ്.

(ii) അപേക്ഷയും അതിന്റെകൂടെയുള്ള മററു രേഖകളും ശരിയായി കുത്തിക്കെട്ടി അയയ്ക്കേണ്ടതാണ്. ഫോട്ടോകൾ ഒരു പ്രത്യേക കവറിനകത്താക്കി അത് അപേക്ഷയോടൊന്നിച്ച് അയയ്ക്കുന്ന രേഖകളോടുകൂടി പ്രത്യേകം ഭദ്രമായി ബന്ധിച്ചിരിക്കണം. ശരിയായി കുത്തിക്കെട്ടാതെ ഏതെങ്കിലും രേഖകൾ നഷ്ടപ്പെടുവാൻ ഇടയായാൽ ബോർഡ് അതിനു ഉത്തരവാദിത്വം വഹിക്കുന്നതല്ല. അപേക്ഷ അയയ്ക്കുന്ന കവറിന്റെ പുറത്ത് മുകളിൽ "സിനിമാ ഓപ്പറേററർ പരീക്ഷക്കു പ്രവേശനത്തിനുള്ള അപേക്ഷ" എന്ന് വ്യക്തമായി എഴുതിയിരിക്കണം.

(iii) അപേക്ഷാ ഫോറം പൂരിപ്പിക്കുന്നതിനു മുമ്പായി ഈ വിജ്ഞാപനത്തിൽ പറയുന്ന കാര്യങ്ങൾ എല്ലാംതന്നെ വ്യക്തമായി മനസ്സിലാക്കിയിരിക്കണം. ഫോറം പൂരിപ്പിക്കുന്നതിൽ എന്തെങ്കിലും പിശകുകളോ ന്യൂനതകളോ സംഭവിച്ചാൽ അവ പരിഹരിക്കുന്നതിന് പിന്നീട് അവസരം ലഭിക്കുന്നതല്ല. അപേക്ഷ ഏതെങ്കിലും വിധത്തിൽ അപൂർണ്ണമോ തെററോ ആണെങ്കിൽ അപേക്ഷകൾ കാരണം അറിയിക്കാതെ നിരസിക്കുന്നതാണ്.

(iv) ഒരു അപേക്ഷകൻ ഒന്നിൽ കൂടുതൽ അപേക്ഷകൾ അയയ്ക്കുവാൻ പാടുള്ളതല്ല. വിപരീതമായി കണ്ടാൽ അപേക്ഷകൻ അയച്ചിട്ടുള്ള എല്ലാ അപേക്ഷകളും നിരസിക്കപ്പെടുന്നതാണ്.

(v) അപേക്ഷയോടുകൂടി അയയ്ക്കുന്ന ശരിപ്പകർപ്പുകൾ സാക്ഷ്യപ്പെടുത്തുന്ന ഗസററഡ് ഓഫീസറുടെ ഔദ്യോഗിക മേൽവിലാസവും മുദ്രയും ഉണ്ടായിരിക്കണം. പകർപ്പുകളുടെ അസ്സൽ ആവശ്യപ്പെടുമ്പോൾ പരിശോധനയ്ക്കായി ഹാജരാക്കണം.

(vi) അപേക്ഷ അപേക്ഷകൻ ഇപ്പോൾ പരിശീലനം നേടുന്ന/സേവനം അനുഷ്ടിക്കുന്ന തിയേററിന്റെ ഉടമയോ ലൈസൻസിയോ, മാനേജിംഗ് പാർട്ണറോ സാക്ഷ്യപ്പെടുത്തിയിരിക്കണം. സർക്കാർ വകുപ്പുകളിൽ സേവനം അനുഷ്ടിക്കുന്നവരുടെ അപേക്ഷകൾ അവർ ജോലിചെയ്യുന്ന ഓഫീസിന്റെ തലവൻ അദ്ദേഹത്തിന്റെ ഔദ്യോഗിക മേൽവിലാസവും മുദ്രയും രേഖപ്പെടുത്തി സാക്ഷ്യപ്പെടുത്തണം. ഫിലിം സൊസൈററികളിൽ സേവനം അനുഷ്ടിക്കുന്നവരുടെ അപേക്ഷ സൊസൈററി സെക്രട്ടറി അദ്ദേഹത്തിന്റെ ഔദ്യോഗിക മേൽവിലാസവും മുദ്രയും രേഖപ്പെടുത്തി സാക്ഷ്യപ്പെടുത്തേണ്ടതാണ്. ഇപ്രകാരം സാക്ഷ്യപ്പെടുത്താത്ത അപേക്ഷകൾ നിരസിക്കപ്പെടുന്നതാണ്.

(vii) അപേക്ഷകന് ഇഷ്ടമുള്ള മൂന്നു പരീക്ഷാകേന്ദ്രങ്ങൾ അവയുടെ മുൻഗണനാക്രമത്തിൽ തെരഞ്ഞെടുക്കാവുന്നതാണ്. എന്നാൽ അപ്രകാരം തെരഞ്ഞെടുക്കുന്ന ഏതെങ്കിലും ഒരു കേന്ദ്രത്തിൽ അപേക്ഷകരുടെ എണ്ണം കൂടുതലോ കുറവോ ആയിരുന്നാൽ അപേക്ഷകരെ യുക്തംപോലെ മററുകേന്ദ്രങ്ങളിലേക്ക് മാററുന്നതാണ്.

(viii) മുൻ ഗസററ് വിജ്ഞാപനങ്ങളിലെ നിബന്ധനകൾ അനുസരിച്ചോ അവയിൽ കൊടുത്തിട്ടുള്ള മാതൃക അപേക്ഷയിലോ സമർപ്പിക്കുന്ന അപേക്ഷകൾ നിരസിക്കപ്പെടുന്നതാണ്.

(ഒപ്പ്)
ഇലക്ട്രിക്കൽ ഇൻസ്പെക്ടർ ആൻഡ്
സെക്രട്ടറി,
ബോർഡ് ഓഫ് എക്സാമിനേഴ്സ് ഫോർ
സിനിമാ ഓപ്പറേറേഴ്സ്, തിരുവനന്തപുരം-1.

അനുബന്ധം—1

....-ാം മാണ്ട് ........മാസം.....-ാം തിയതിയിലെ ഗസററ് വിജ്ഞാപനം അനുസരിച്ച് ....മത് സിനിമാ ഓപ്പറേററർ പരീക്ഷയ്ക്ക് പ്രവേശനം ലഭിക്കുന്നതിന് സമർപ്പിക്കുന്ന അപേക്ഷ

1. അപേക്ഷകന്റെ പേര്
2. മേൽവിലാസം
   സ്ഥിര മേൽവിലാസം
   കത്തിടപാടുകൾക്കുള്ള മേൽവിലാസം
3. പിതാവിന്റെ പേര്
4. അപേക്ഷകന്റെ വയസ്സും ജനന തിയതിയും
5. അപേക്ഷകന്റെ സംസ്ഥാനം ജില്ല സംസ്ഥാനം
6. യോഗ്യതകൾ:—
   (1) പൊതു വിദ്യാഭ്യാസ യോഗ്യതകൾ
   (2) സാങ്കേതിക യോഗ്യതകൾ
7. സിനിമാ ഓപ്പറേററർ എക്സാമിനേഴ്സ് ബോർഡിൽ അപ്രന്റിസ് ആയി രജിസ്ററർ ചെയ്തിട്ടുണ്ടെങ്കിൽ രജിസ്ററർ നമ്പർ രജിസ്ററർ ചെയ്ത തിയതി

8. അപ്രൻറിസ്ഷിപ്പ് വിവരം:

| തിയേററിൻെറ പേരും മേൽ വിലാസവും | ഉടമയുടെ പേരും മേൽ വിലാസവും | ഏത് ഓപ്പറേററുടെ കീഴിലാണ് പരിശീലനം നേടിയത് (ലൈസൻസ് നമ്പർ സഹിതം) |
|---|---|---|
| (1) | (2) | (3) |
| | | |

| ബോർഡിൽ രജിസ്ററർ ചെയ്ത ശേഷമുള്ള പരിശീലന കാലം ആരംഭിച്ച തിയതി | അവസാനിച്ച തിയതി | പരിശീലനം തുടരുന്നുവെങ്കിൽ ആ വിവരം |
|---|---|---|
| (4) | (5) | (6) |
| | | |

9. അപേക്ഷകൻ ഇപ്പോൾ കൈകാര്യം ചെയ്യുന്ന പ്രൊജക്ററർ നിർമ്മിച്ച ഫാക്ടറി, കമ്പനിയുടെ പേരും പ്രൊജക്ററിൻെറ നമ്പരും

10. പ്രൊജക്ടർ 35 എം. എം. അല്ലേ? അല്ലെങ്കിൽ ഏതിനം

11. അപേക്ഷകന് എഴുതാനും വായിക്കാനും അറിയാവുന്ന ഭാഷകൾ

12. സിനിമാ ഓപ്പറേററർ ലൈസൻസ് എടുക്കാത്തതുമൂലം കോംപിററൻസി സർട്ടിഫിക്കററ് കാലഹരണപ്പെട്ടു പോയിട്ടുണ്ടോ?

13. യഥാസമയം പുതുക്കി വാങ്ങിക്കാത്തതുകൊണ്ട് ഇതിനു മുമ്പ് എടുത്ത സിനിമാ ഓപ്പറേററർ ലൈസൻസ് നഷ്ടമായിപോയിട്ടുണ്ടോ? (പ്രസ്തുത ലൈസൻസും ഹാജരാക്കണം)

14. ഫിലിം സൊസൈററിയിലാണ് ജോലിചെയ്യുന്നുവെങ്കിൽ അതിൻെറ പേരും മേൽ വിലാസവും

(ഒന്നിൽ കൂടുതൽ സൊസൈററികളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ടെങ്കിൽ എല്ലാ സൊസൈററികളുടേയും പേരും മേൽവിലാസവും രേഖപ്പെടുത്തണം)

15. വിമുക്തഭടനാണെങ്കിൽ സർവ്വീസിൻെറ താഴെ പറയുന്ന വിശദ വിവരങ്ങൾ നൽകുക

(എ) സർവ്വീസിൽ നിന്നും വിരമിക്കുന്ന സമയത്ത് സേവനം അനുഷ്ഠിച്ചിരുന്ന തസ്തിക

(ബി) സർവ്വീസിലിരിക്കുന്ന സമയത്ത് സിനിമാ ഓപ്പറേററായോ പ്രൊജക്ഷനിസ്ററായോ സേവനം അനുഷ്ഠിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ

(1) ഗ്രേഡ്

(2) പ്രവർത്തിപ്പിച്ചിട്ടുള്ള പ്രൊജക്ററിൻെറ വിശദ വിവരങ്ങൾ (പ്രൊജക്ററർ 16 m.m. ആണോ 35 m.m. ആണോ എന്നു കൂടി സൂചിപ്പിക്കുക)

(സി) ഓപ്പറേററായോ പ്രൊജക്ഷനിസ്ററായോ സേവനം അനുഷ്ഠിച്ച കാലയളവ്

(1) സേവനം ആരംഭിച്ച തിയതി.

(2) അവസാനിച്ച തിയതി.

16. ഫീസ് വിവരം:

തുക:
ചെലാൻ നമ്പർ:
തിയതി:
ട്രഷറി:

17. പരീക്ഷയ്ക്ക് ഇരിക്കുവാൻ ഉദ്ദേശിക്കുന്ന കേന്ദ്രം: (ക്രമത്തിൽ)

18. അപേക്ഷയോടൊപ്പം ഹാജരാക്കുന്ന രേഖകൾ:

(1)
(2)
(3)
(4)
(5)
(6)

19. മററിനങ്ങൾ:

## സത്യപ്രസ്താവന

മേൽ സൂചിപ്പിച്ച എല്ലാ വിവരങ്ങളും കൃത്യവും സത്യവുമാണെന്ന് ഇതിനാൽ ബോധിപ്പിച്ചുകൊള്ളുന്നു.

സ്ഥലം:

തിയതി: അപേക്ഷകൻെറ ഒപ്പ്

## തിയേററർ ഉടമ നൽകേണ്ട സത്യ പ്രസ്താവന

ഈ അപേക്ഷയിൽ ശ്രീ.................... എൻെറ തിയേററിൽ നിന്ന് നേടിയിട്ടുള്ള പ്രൊജക്ടർ ഓപ്പറേഷൻ പരിശീലനത്തെപ്പററി നൽകിയിട്ടുള്ള വിവരങ്ങൾ സത്യമാണെന്ന് ഞാൻ ഇതിനാൽ ബോധിപ്പിച്ചുകൊള്ളുന്നു.

തിയേററർ ഉടമയുടെ ഒപ്പ്

സ്ഥലം: പേര്:

തിയതി: മേൽവിലാസം:

മുദ്ര

## അനുബന്ധം-2

### സ്വഭാവ സർട്ടിഫിക്കറ്റിന്റെ മാതൃക

ശ്രീ.......................................... ..............................നെ..........വർഷമായി എനിക്ക് നേരിട്ട് പരിചയമുണ്ടെന്നും അദ്ദേഹത്തിന്റെ സ്വഭാവം നല്ലതാണെന്നും ഞാൻ ഇതിനാൽ സാക്ഷ്യപ്പെടുത്തുന്നു.

സ്ഥലം :
തീയതി :

ഒപ്പ്
ഉദ്യോഗപ്പേരും
ഔദ്യോഗികവിലാസവും.
മുദ്ര

## അനുബന്ധം-3

### സർവ്വീസ് സർട്ടിഫിക്കറ്റിന്റെ മാതൃക

(തിയേറ്റർ ഉടമ നൽകേണ്ടത്)

1984-ാം ആണ്ട്..............മാസം ..........-ാം തീയതി വരെ ലൈസൻസുള്ള ("ഇ" ഫോം) എന്റെ ..........................എന്നു പേരുള്ള എന്റെ തിയേറ്ററിൽ ............ാം ആണ്ട് .................. മാസം......ാം തീയതി മുതൽ..............ാം ആണ്ട് ..................മാസം..........ാം തീയതി വരെ ശ്രീ.............................................. അപ്രന്റീസ് സിനിമാ ഓപ്പറേറ്ററായി പ്രായോഗിക പരിശീലനം നേടിയിട്ടുണ്ടെന്ന് തിയേറ്ററിന്റെ ഉടമ/ലൈസൻസി/മാനേജിംഗ് പാർട്ട്ണർ ആയ ഞാൻ ഇതിനാൽ സാക്ഷ്യപ്പെടുത്തുന്നു.

സ്ഥലം :
തീയതി :

ഒപ്പ്
തൊഴിലുടമയുടെ പേരും
പൂർണ്ണവിലാസവും
(മുദ്രസഹിതം)

[illegible] (ബാധകമല്ലാത്തവ വെട്ടിക്കളയുക. പരിശീലനം തുടരുന്നവരെ സംബന്ധിച്ചിടത്തോളം പരിശീലന കാലത്തിന്റെ അവസാന തീയതി സർട്ടിഫിക്കറ്റിൽ നിർദ്ദിഷ്ട സ്ഥാനത്ത് രേഖപ്പെടുത്തിയിട്ട് "തുടരുന്നു"വെന്ന് തൊഴിലുടമ രേഖപ്പെടുത്തണം).



Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 19th June 1984/29th Jyaistha 1906 (Saka) [No. 25

## PART III

# Forest Department

### TIMBER SALES DIVISION, TRIVANDRUM

പുനർ ലേലപ്പരസ്യം

(1)

എ3-139/84. 1984 ജൂൺ 1.

താഴെ പട്ടികയിൽ വിവരിക്കപ്പെടുന്നതും 2-1-1984-ൽ മരവൻചിറ ഗവൺമെന്റ് ടിമ്പർ ഡിപ്പോയിൽ നിന്നും M/s. പി. അനിൽലാൽ, പാർട്ട്ണർ ഓഫ് എ. നാണുമേനോൻ, ടിമ്പർ മർച്ചന്റ്, നന്തിക്കര പി. ഒ., തൃശ്ശൂർ എന്നയാൾ ലേലത്തിൽ പിടിച്ചിട്ടുള്ളതുമായ തടികൾ ടി ലേലം വിളികേട്ട ആൾ ലേലത്തുക അടയ്ക്കാൻ വീഴ്ച വരുത്തിയിരിക്കുന്നതിനാൽ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ തിരുവനന്തപുരം ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ 3-7-1984 രാവിലെ 10 മണിക്ക് ടി ഡിപ്പോയിൽ വച്ച് സാധാരണ ലേല വ്യവസ്ഥകൾക്കു വിധേയമായി പുനർലേലം ചെയ്യപ്പെടുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ മരവൻചിറ ഗവൺമെന്റ് ടിമ്പർ ഡിപ്പോയിലോ അന്വേഷിക്കുക.

പട്ടിക

| ലോട്ട് നമ്പർ | ഇനം | | അളവ് |
|---|---|---|---|
| 13 | കമ്പകം | I B | 7-5.308 ക്യു. മീ |
| 1129 | ,, | I B | 7-9.730 ,, |

മുൻ ലേലവിളിക്കാരന്റെ പേരും മേൽവിലാസവും.—M/s പി. അനിൽലാൽ, പാർട്ട്ണർ ഓഫ് എ. നാണു മേനോൻ, ടിമ്പർ മർച്ചന്റ്, നന്തിക്കര പി. ഒ., തൃശ്ശൂർ.

(2)

എ3-4381/83. 1984 ജൂൺ 1.

താഴെ പട്ടികയിൽ വിവരിക്കപ്പെടുന്നതും 1-11-1983-ൽ മരവൻചിറ ഗവൺമെന്റ് ടിമ്പർ ഡിപ്പോയിൽ നിന്നും M/s. സതേൺ ടിമ്പർ ഇൻഡസ്ട്രീസ്, കോട്ടയം എന്നയാൾ ലേലത്തിൽ പിടിച്ചിട്ടുള്ളതുമായ തടികൾ ടി ലേലം വിളികേട്ട ആൾ ലേലത്തുക അടയ്ക്കാൻ വീഴ്ച വരുത്തിയിരിക്കുന്നതിനാൽ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ തിരുവനന്തപുരം ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്റ്റ് ഓഫീസറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ 3-7-1984 രാവിലെ 10 മണിക്ക് ടി ഡിപ്പോയിൽ വച്ച് സാധാരണ ലേല വ്യവസ്ഥകൾക്കു വിധേയമായി പുനർലേലം ചെയ്യപ്പെടുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ മരവൻചിറ ഗവൺമെന്റ് ടിമ്പർ ഡിപ്പോയിലോ അന്വേഷിക്കുക.

പട്ടിക

| ലോട്ട് നമ്പർ | ഇനം | | അളവ് എണ്ണം | ക്യു. മീറ്റർ |
|---|---|---|---|---|
| 1408 | തേമ്പാവ് | I B | 1 | 0.459 |
| 130 | ,, | II B | 6 | 2.337 |
| 626 | പേക്കടുക്ക | I B | 7 | 6.878 |
| 653 | തേമ്പാവ് | I B | 1 | 0.512 |
| 690 | പേക്കടുക്ക | I B | 1 | 0.621 |
| 758 | ,, | II B | 10 | 8.607 |
| 779 | ,, | I B | 7 | 6.468 |
| 1073 | ,, | I B | 4 | 3.218 |
| 1097 | ,, | I B | 2 | 1.561 |
| 1118 | ,, | I B | 2 | 1.565 |

മുൻലേലവിളിക്കാരന്റെ പേരും മേൽവിലാസവും.—M/s സതേൺ ടിമ്പർ ഇൻഡസ്ട്രീസ് കോട്ടയം.

(ഒപ്പ്)

തിരുവനന്തപുരം. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## RANNI DIVISION

പുനർലേലപ്പരസ്യം

സി. 3-6200/83. 1984 മേയ് 26.

ഈ ഡിവിഷനിൽ റാന്നി റെയിഞ്ചിൽപ്പെട്ട മുന്നുകല്ല് എവിക്ടഡ് ഏരിയായിൽ നിന്നും ശേഖരിച്ച് അവിടെത്തന്നെ അട്ടിവച്ചിരുന്നതും, 9-11-1983-ൽ മാത്യു കല്ലേത്ത്, കല്ലേത്ത് വീട്, ആങ്ങമൂഴി എന്നയാൾ ലേലത്തിൽ പിടിച്ചിരുന്നതുമായ 301/83, 305/83, 306/83, 307/83 എന്നീ ലോട്ടുകളിൽപ്പെട്ട 148 മെ. ടൺ പാഴ്മര വിറക്, കൊല്ലം മേഖലാ കൺസർവേറ്റർ അവർകളുടെ 23-1-1984-ലെ ക്യൂ. സി. 1-7071/83-ാം നമ്പരായി ലേലം സ്ഥിരപ്പെടുത്തിയിരുന്നതനുസരിച്ച് ലേല വ്യവസ്ഥകൾ പ്രകാരം ടി ലേലക്കാരൻ പണമടച്ച് നീക്കം ചെയ്യാൻ വീഴ്ച വരുത്തിയിരിക്കുന്നതിനാൽ ടി ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ 1984 ജൂലൈ മാസം 6-ാം തീയതി പകൽ 11 മണിക്ക് ടി വിറക് അട്ടിവച്ചിരിക്കുന്ന സ്ഥലത്തു വച്ച് റാന്നി ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ, സർക്കാർ ഡിപ്പോകളിലെ നിലവിലുള്ള ലേല വ്യവസ്ഥകൾക്കു വിധേയമായി പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാകുന്നു. അതിൽ വച്ച് സർക്കാരിലേക്കു നേരിടേണ്ടി വരുന്ന സകല നഷ്ടങ്ങൾക്കും വീഴ്ച വരുത്തിയ ലേലക്കാരൻ ഉത്തരവാദിയാകുന്നതും എന്നാൽ ലാഭം ഉണ്ടായാൽ ടിയാന് ആയതിലേക്ക് അവകാശമില്ലാത്തതുമാകുന്നു.

റ്റി. എം. മനോഹരൻ,
റാന്നി. ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ.

## KOTTAYAM DIVISION

ജീപ്പു ലേലപ്പരസ്യം

നമ്പർ. സി. 6-10628/80. 1984 മേയ് 29.

കേരളാ ഫോറസ്റ്റ് ആക്ട് സെക്ഷൻ 61 എ അനുസരിച്ച് സർക്കാരിലേക്ക് കണ്ടുകെട്ടിയതും എരുമേലി റെയിഞ്ചാഫീസ് പരിസരത്ത് സൂക്ഷിച്ചിട്ടുള്ളതുമായ കെ. എൽ. കെ. 6330-ാം നമ്പർ വില്ലീസ് ജീപ്പ് 19[illegible] [illegible] തീയതി പകൽ [illegible] മണിക്ക്

തിക്കുന്നതും, താഴെ വിവരിക്കുന്ന തടികൾ 1983-ലെ ഗസറ്റിൽ ഫോറസ്റ്റ് ഷീറ്റ് 580 മുതൽ 564 വരെയുള്ള പേജുകളിൽ കാലടി ഡിവിഷണൽ ഫോറസ്റ്റ് ഓഫീസർ പ്രസിദ്ധീകരിച്ചിട്ടുള്ള ഡിപ്പോ ലേല നിബന്ധനകൾക്കു വിധേയമായി മലയാറ്റൂർ ഡിവിഷണൽ ഫോറസ്റ്റ് ഓഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ 29-6-1984-ന് പകൽ 11 മണിക്ക് ഭൂതത്താൻകെട്ടിലുള്ള തുണ്ടത്തിൽ റെയിഞ്ചാഫീസിൽ വെച്ച് പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്. ലേലം കൊണ്ടയാൾ ലേല സംഖ്യയുടെ മൂന്നിലൊന്നോ 10,000 (പതിനായിരം) രൂപയോ ഏതാണ് കുറവ് ആ തുക നിരതദ്രവ്യം ഉൾപ്പെടെ അപ്പോൾ തന്നെ കെട്ടി വയ്ക്കേണ്ടതാണ്. ലേലസംഖ്യ 1000 രൂപയോ അതിൽ കുറവോ ആണെങ്കിൽ മുഴുവൻ സംഖ്യയും അപ്പോൾ തന്നെ കെട്ടിവയ്ക്കേണ്ടതാണ്.

ലേല ദിവസം പൊതു ഒഴിവു ദിവസമായി വന്നാൽ ലേലം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്തും സ്ഥലത്തും നടത്തുന്നതാണ്. കൂടുതൽ വിവരങ്ങൾ തുണ്ടത്തിൽ റെയിഞ്ചാഫീസിൽനിന്നോ ഈ ആഫീസിൽ നിന്നോ അറിയാവുന്നതാണ്. ലേലത്തിൽ സംബന്ധിക്കാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുമ്പ് തടികൾ കണ്ട് ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതും. ലേലം ചെയ്തതിനുശേഷമുള്ള പരാതികൾ ഗൗനിക്കുന്നതുമല്ല.

പട്ടിക

| ഇനവിവരം | എണ്ണം | അളവ് (ഏകദേശം) |
|---|---|---|
| വെള്ളകിൽ | 12 | 5.530 ഘ. മീ. |
| മുത്താശാരി | 18 | 13.107 ,, |
| വിറക് | | 15 മെ. ടൺ |

നിരതദ്രവ്യം—1000 രൂപ.

(2)

തൊണ്ടി ലേലപ്പരസ്യം

1984 ജൂൺ 6.

പട്ടിക

| | തീയതികൾ | | |
|---|---|---|---|
| | ജൂലൈ | ആഗസ്റ്റ് | സെപ്റ്റംബർ |
| കോടനാട് റെയിഞ്ച് | 24 | 27 | 24 |
| കാലടി റെയിഞ്ച് | 25 | 28 | 25 |
| തുണ്ടത്തിൽ റെയിഞ്ച് | 26 | 29 | 26 |
| കുട്ടമ്പുഴ റെയിഞ്ച് | 27 | 30 | 27 |

വി. കെ. രാമചന്ദ്രൻ,
ജില്ലാ വനപാലകൻ.

കോടനാട്.

## CHALAKUDY DIVISION

### AUCTION NOTICE

CC4: 1917/83. *6th June* 1984.

It is hereby renotified for the information of the public that the confiscated Bedford 1980 Model Lorry No. KLA 1455 will be sold in public auction on 11-7-1984 at 3 p.m. at the Divisional Forest Office, Chalakudy by the Deputy Conservator of Forests, Chalakudy or an officer authorised by him subject to the terms and conditions notified in this office No. CC4-1917/83 dated 10-9-1983 and published in the Kerala Government Gazette dated 27-9-1983 on Forest Sheet, page 446.

For further details please contact this office or the Range Officer, Pariyaram during working hours.

*E.M.D.*—Rs. 5,000.

*Date, time and place of auction.*—11-7-1984 at 3 p.m. Divisional Forest Office, Chalakudy.

ABRAHAM VERGHIS,
*Deputy Conservator of Forests.*

Chalakudy.

## SPECIAL DIVISION, PALGHAT

I

തടി, വിറക് ലേലപ്പരസ്യം

ബി. 936/82. 1984 ജൂൺ 5.

ഈ ഡിവിഷനിലെ നിക്ഷിപ്ത വനങ്ങളിൽനിന്നും ശേഖരിച്ചവയും താഴെ പട്ടികയിൽ വിവരിക്കുന്നതുമായ തടികളും, വിറക്, തേക്കു കഴകളും എന്നിവ സാധാരണ ഡിപ്പോ ലേലവ്യവസ്ഥകൾക്കു വിധേയമായി അതാതിന്റെ നേരെ കാണിച്ചിരിക്കുന്ന സ്ഥലത്തും സമയത്തും പാലക്കാട് സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതായിരിക്കും. ലേല ദിവസം ഒരു പൊതു ഒഴിവു ദിവസമായി വരുന്ന പക്ഷം ലേലം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്തും സ്ഥലത്തും വെച്ച് നടത്തുന്നതായിരിക്കും.

ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾ 22-4-1981-ലെ കേരള ഗസററ് പാർട്ട് III ഫോറസ്റ്റ് ഷീററ് 228-231 പേജുകളിൽ പരസ്യപ്പെടുത്തിയിട്ടുള്ള നിബന്ധനകൾ നോക്കുകയോ ഈ ആഫീസിലോ അഗളി, തെങ്കര, നെൻമാറ എന്നീ റെയിഞ്ചാഫീസുകളിൽ അന്വേഷിക്കുകയോ ചെയ്യുക. ബാക്കി ലേലത്തുക അടയ്ക്കുന്നതിനെ സംബന്ധിച്ച് 28-7-1980-ലെ ജി. ഒ. (എം. എസ്.) 2840/80/എ. ഡി.-യിൽ പറയുന്ന നിബന്ധനകൾ ഈ ലേലത്തിന് ബാധകമായിരിക്കും. കൂടുതൽ വിവരങ്ങൾക്ക് ഈ ഓഫീസിലോ അഗളി, തെങ്കര എന്നീ റെയിഞ്ചാഫീസുകളിലോ അന്വേഷിക്കേണ്ടതാണ്.

നിരതദ്രവ്യം.—1,000 രൂപ

| ക്രമ നമ്പർ | ഡിപ്പോയുടെ പേര് | ഇനവിവരം | അളവ് |
|---|---|---|---|
| 1. | തെങ്കര റെയിഞ്ചാഫീസ് | തേക്ക് [illegible] | |

II

താക്കിയ ലേലപ്പരസ്യം

ജി1.5767/84. 1984 ജൂൺ 7.

ഈ ഡിവിഷനിൽപ്പെട്ടതും താഴെ പട്ടികയിൽ വിവരിക്കുന്നതുമായ താക്കിയാസിസ്റ്റ പ്രകാരം കൃഷി ചെയ്യുന്നതിനുള്ള അവകാശം താഴെപ്പറയുന്ന തീയതികളിൽ ഹരിജന–ഗിരിജന സൊസൈററികൾക്ക് അലോട്ടു ചെയ്യുകയോ പൊതു ജനങ്ങൾക്ക് പരസ്യമായി ലേലം ചെയ്തു കൊടുക്കുകയോ ചെയ്യുന്നതാണ്. അർഹമായ സൊസൈററികൾ അതാതു ജില്ലാ സഹകരണ ഡെപ്യൂട്ടി രജിസ്ട്രാറുടെ നിയമാനുസരണമുള്ള ധനശേഷി സർട്ടിഫിക്കററു സഹിതം അപേക്ഷിച്ചാൽ അതിനായി സംഘടിപ്പിക്കുന്ന കമ്മിററി അലോട്ടു ചെയ്യുന്നതും അങ്ങനെ അലോട്ടു ചെയ്യാതെ വരുന്ന കൂപ്പുകൾ ഈ ആഫീസിൽ വച്ച് പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതുമാണ്. ലേല ദിവസം ഒരു പൊതു ഒഴിവു ദിവസമായി വന്നാൽ അതിനടുത്ത പ്രവർത്തി ദിവസം അലോട്ടുമെന്റോ, ലേലമോ നടത്തുന്നതായിരിക്കും.

1. സൊസൈററികളിൽ നിന്നും അപേക്ഷ ലഭിക്കേണ്ട അവസാന തീയതി.—3.7.1984 പകൽ 5 മണിവരെ.
2. സൊസൈററികൾക്ക് കൂപ്പുകൾ അലോട്ടു ചെയ്യുന്ന തീയതി.—4–7–1984 പകൽ 11 മണിക്ക്.
3. അലോട്ടു ചെയ്യാത്ത കൂപ്പുകളുടെലേലം.—4–7–1984 പകൽ 3 മണി.
4. പരസ്യ ലേലത്തിനുള്ള നിരതദ്രവ്യം.—1,000 (ആയിരം) രൂപ ഓരോ കൂപ്പിനും.
5. പാട്ടക്കാലാവധി.—ഉടമ്പടി തീയതി മുതൽ 2 വർഷം.
6. അനുവദിക്കുന്ന കൃഷിയിനങ്ങൾ.— (ക്രോപ്പ് പാറേൺ)

(1) നെല്ല്, പയറുവർഗ്ഗങ്ങൾ/എള്ള്, മരച്ചീനി
(2) നെല്ല്, പയറുവർഗ്ഗങ്ങൾ/ഇഞ്ചി, മരച്ചീനി
(3) മരച്ചീനി, മരച്ചീനി
(4) ഇഞ്ചി, മരച്ചീനി

അലോട്ടു ചെയ്യുകയോ ലേലത്തിൽ വില്ക്കുകയോ ചെയ്യുന്ന കൂപ്പിന്റെ ആകെ പാട്ടത്തുകയുടെ മൂന്നിൽ ഒരു ഭാഗം അന്നേ ദിവസം തന്നെ അടയ്ക്കേണ്ടതാണ്. കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെട്ട ഗസററ് വിജ്ഞാപനം നോക്കുകയോ ഈ ആഫീസിൽ നേരിട്ടന്വേഷിക്കുകയോ ചെയ്യേണ്ടതാണ്. (24–3–1981–ലെ കേരള സർക്കാർ ഗസററ് ഫോറസ്ററ് ഷീററ് 175–178 പേജുകളിൽ ജി1.1853/81 തീയതി 10–3–1981 എന്ന നമ്പരിൽ ഉള്ള വിജ്ഞാപനം).

പട്ടിക

| തോട്ടത്തിന്റെ പേര് | റെയിഞ്ചിന്റെ പേര് | വിസ്തീർണ്ണം |
|---|---|---|
| 1. 1984 തേക്ക് കട്ടിത്തോട്ടം, കോട്ടക്കാട് | പാലക്കാട് സ്പെഷ്യൽ റെയിഞ്ച് | 23.40 ഹെക്ടർ |
| 2. 1983 തേക്കിൻതോട്ടം, വാളയാർ | ടി | 39.28 ,, |
| 3. 1982 ടി | ടി | 1072 ,, |
| 4. 1982 കട്ടിത്തോട്ടം, തടുക്കശ്ശേരി | ടി | 14.70 ,, |
| 5. 1984 തേക്കിൻ തോട്ടം, കോതര മനക്കാട് | തെങ്കര റെയിഞ്ച്, മണ്ണാർക്കാട് | 20.00 ഹെക്ടർ |
| 6. 1984 തേക്കിൻ തോട്ടം, തത്തേങ്ങലം | ടി | 25.00 ,, |
| 7. 1984 തേക്കിൻ തോട്ടം, കാരപ്പാടം—പോത്തോപ്പാടം | ടി | 25.00 ,, |

III

ലേല പരസ്യം

ഇ3.4240/80. 1984 മെയ് 19.

കേരള ഫോറസ്ററ് ആക്ടിലെ വകുപ്പ് 61എ പ്രകാരം സർക്കാരിലേക്ക് കണ്ടുകെട്ടിയതും പാലക്കാട് സ്പെഷ്യൽ റെയിഞ്ച് പരിസരത്ത് സൂക്ഷിച്ചിരിക്കുന്നതുമായ ടി. എൻ. വി. 7530–ാം നമ്പർ അംബാസഡർ കാർ 1984 ജൂലായ് 12–ാം തീയതി വ്യാഴാഴ്ച പകൽ 11 മണിക്ക് പാലക്കാട്, സ്പെഷ്യൽ റെയിഞ്ചാഫീസ് പരിസരത്തുവെച്ച് ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാകുന്നു. മേപ്പടി ദിവസം ഒരു പൊതുഒഴിവുദിവസമായി പ്രഖ്യാപിക്കുന്ന പക്ഷം ലേലം അടുത്ത പ്രവർത്തി ദിവസം കൃത്യ സമയത്തു തന്നെ നടത്തുന്നതായിരിക്കും.

ലേലത്തിൽ പങ്കുകൊള്ളാൻ ആഗ്രഹിക്കുന്നവർ മേപ്പടി കാർ പാലക്കാട് സ്പെഷ്യൽ റെയിഞ്ചാഫീസ് പരിസരത്തു വെച്ച് പാലക്കാട് റെയിഞ്ചാഫീസറുടെ സമ്മതപ്രകാരം കണ്ട് ഗുണഗണങ്ങൾ നോക്കി തൃപ്തിപ്പെടേണ്ടതാണ്. ലേലത്തിനുശേഷം ഉന്നയിക്കുന്ന യാതൊരു പരാതിയും സ്വീകരിക്കുന്നതല്ല.

നിരതദ്രവ്യം 500 രൂപ ലേലം തുടങ്ങുന്നതിനു മുൻപ് കെട്ടി വയ്ക്കേണ്ടതാണ്. കാറിന് ഏററവും കൂടുതൽ വില വിളിച്ച ലേലക്കാരൻ ലേലം കഴിഞ്ഞ ഉടൻ ലേലത്തുകയുടെ മൂന്നിൽ ഒരു ഭാഗം (നിരതദ്രവ്യം ഉൾപ്പെടെ) അടയ്ക്കേണ്ടതാണ്. ആയതിന് വീഴ്ച വരുത്തുന്ന പക്ഷം ടിയാന്റെ നിരതദ്രവ്യം സർക്കാരിലേക്ക് കണ്ടുകെട്ടുന്നതും ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ മറുലേലം നടത്തുന്നതുമായിരിക്കും. ലേലത്തെപ്പററി അധികാരപ്പെട്ട ഉദ്യോഗസ്ഥന്റെ അവസാന തീരുമാനത്തിനു മുൻപ് ലേലം കൊണ്ട ആരും ലേലത്തിൽ നിന്ന് പിൻമാറുവാൻ പാടുള്ളതല്ല.

23–2–1976-ലെ ജി.ഒ. (പി) 62/76-ാം നമ്പരായി പ്രസിദ്ധീകരിച്ച നിബന്ധനയും കൂടുതൽ തുകയ്ക്ക് ലേലം കൊണ്ട ആൾക്ക് ബാധകമായിരിക്കുന്നതാണ്.

ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ പാലക്കാട് സ്പെഷ്യൽ റെയിഞ്ചാഫീസിലോ അന്വേഷിക്കുക.

പാലക്കാട്–2.

ടി. വി. വേണുഗോപാലൻ,
ഡിവിഷണൽ ഫോറസ്ററാഫീസർ.



Reg. No. KL/TV/(N)/[illegible]

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 19th June 1984/29th Jyaistha 1906 (Saka) [No. 25

## PART III

## Department of Health Services

**പുനർ ദർഘാസ് ലേലപരസ്യം**

നമ്പർ 4241/83/ററി. ഡി. എം. സി.

1984 മേയ് 30.

ററി. ഡി. മെഡിക്കൽ കോളേജ് വക താഴെ പറയുന്ന ബസ് 1984 ജൂലൈ 25-ാം തീയതി വൈകുന്നേരം 3 മണിക്ക് ദർഘാസ് ലേലം മുഖേന വിൽക്കുന്നതാണ്.

**വാഹനത്തെ സംബന്ധിച്ചുള്ള വിവരങ്ങൾ**

1. ബസ് മോഡൽ—ബെഡ്ഫോർഡ്
2. നിർമ്മാണ വർഷം—1963
3. രജിസ്ററർ നമ്പർ—കെ. എൽ. എഫ്. 1107
4. നിരതദ്രവ്യം—രൂപ 2;000
5. ദർഘാസ് പ്രമാണത്തിന്റെ വില—ഒറിജിനൽ—രൂപ 10, ഡ്യൂപ്ലിക്കേററ്—രൂപ 2
6. ദർഘാസ് പ്രമാണത്തിന്റെ വില്പന സമയം—5-7-1984 വൈകുന്നേരം 4 മണി വരെ
7. ദർഘാസ് പ്രമാണം സ്വീകരിക്കുന്ന സമയം—25-7-1984 വൈകുന്നേരം 3 മണി വരെ
8. ലേല ദിവസവും സമയവും—25-7-1984 വൈകുന്നേരം 3 മണിക്ക്
9. ദർഘാസ് തുറക്കുന്ന സമയം—25-7-1984 വൈകുന്നേരം 4 മണിക്കോ ലേലത്തിനു ശേഷമോ

കോളേജ് കോമ്പൗണ്ടിൽ വച്ച് മുകളിൽ പറഞ്ഞ സമയത്ത് ലേലം നടത്തുന്നതും മുദ്രവച്ച ദർഘാസ് ആ സമയം വരെ സ്വീകരിക്കുന്നതുമാണ്. നിരതദ്രവ്യം പ്രിൻസിപ്പാൾ, ററി. ഡി. മെഡിക്കൽ കോളേജ്, ആലപ്പുഴ എന്ന പേരിൽ ബാങ്ക് ഡ്രാഫ്റ്റായി വാങ്ങി സമർപ്പിക്കേണ്ടതാണ്. കൂടുതൽ തുക ലേലം വിളിക്കുന്ന ആൾ ലേലം സ്ഥിരപ്പെടുത്തി അറിയിപ്പ് കിട്ടി 15 ദിവസത്തിനകം മുഴുവൻ തുകയും (വില്പനനികുതിയടക്കം) ഓഫീസിൽ അടച്ചിരിക്കേണ്ടതും 7 ദിവസത്തിനകം കോളേജ് വളപ്പിൽ നിന്ന് വാഹനം കൊണ്ടുപോകേണ്ടതുമാണ്. അതിനു ശേഷം മാത്രമേ അയാളുടെ നിരതദ്രവ്യം മടക്കിക്കൊടുക്കുകയുള്ളൂ. താൽപ്പര്യമുള്ള കക്ഷികൾക്ക് പ്രവർത്തി ദിവസങ്ങളിൽ ഓഫീസ് സമയത്ത് വാഹനം പരിശോധിക്കാവുന്നതാണ്. എല്ലാ കാര്യങ്ങളിലും കേരള സർക്കാരിന്റെ തീരുമാനം അന്തിമമായിരിക്കും.

ററി. ഡി. മെഡിക്കൽ
കോളേജ്,
ആലപ്പുഴ-5.

(ഒപ്പ്)
പ്രിൻസിപ്പാൾ.

Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 19th June 1984 | 29th Jyaistha 1906 (Saka) [No. 25

# PART III

## Judicial Department

### ലേലപ്പരസ്യം

സി. പി.6-628/83. 1984 ജൂൺ 11.

തിരുവനന്തപുരം സെൻട്രൽ പ്രിസൺ മാനുഫാക്ടറിയിൽ സൂക്ഷിച്ചിരിക്കുന്നതും ജയിലിലെ ഉപയോഗത്തിനു പറ്റാത്തതും ആയ, തയ്യൽ മെഷ്യനുകൾ, പ്രെസ്സിംഗ് മെഷ്യൻ, റോളർ പ്ലെയിൻ ഷട്ടിൽസ്, വാർപ്പർ ബോബിൻസ്, പവ്വർലൂം ഷട്ടിൽസ്, കോട്ടൺ ഹിൽഡ്സ്, ബുട്ട്ലാസ് തുടങ്ങിയ 70 ഇനം സാധനങ്ങൾ 1984 ജൂലൈ 27-ാം തിയതി വെള്ളിയാഴ്ച രാവിലെ 10 മണിക്ക് ജയിൽ വർക്ക്ഷാപ്പിൽ വച്ച് പരസ്യമായി ലേലത്തിൽ വില്ക്കുന്നതാണ്. ലേലത്തിൽ ചേരണമെന്ന് ആഗ്രഹിക്കുന്നവർ 400 രൂപ (രൂപ നാനൂറ്) നിരതദ്രവ്യം കെട്ടിവച്ച് ലേലത്തിൽ പങ്കുകൊള്ളേണ്ടതാകുന്നു. ഏറ്റവും കൂടുതൽ തുകയ്ക്ക് ലേലം വിളിക്കുന്ന ആളിന്റെ പേരിൽ ലേലം സ്ഥിരപ്പെടുത്തുന്നതും, വില്പന നികുതി അടക്കമുള്ള മുഴുവൻ ലേലത്തുകയും ജയിൽ ആഫീസിൽ അടച്ച് രസീത് വാങ്ങി, സാധനങ്ങൾ ഉടനടി നീക്കം ചെയ്തു കൊള്ളേണ്ടതും ആകുന്നു. യാതൊരു കാരണവും കൂടാതെ ലേലം നിർത്തിവയ്ക്കുന്നതിനുള്ള പൂർണ്ണഅധികാരം ജയിൽ സൂപ്രണ്ടിന് ഉണ്ടായിരിക്കുന്നതാണ്. ഗവൺമെന്റ് വക സാധനങ്ങൾ ലേലം ചെയ്യുന്നതിന് നിലവിലുള്ള എല്ലാ നിബന്ധനകളും ഈ ലേലത്തിനും ബാധകമായിരിക്കുന്നതാണ്.

ഇതു സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ പ്രവർത്തി ദിവസങ്ങളിൽ ഈ ജയിൽ മാനുഫാക്ടറി ആഫീസിൽ നിന്നും ലഭിക്കുന്നതാണ്.

സെൻട്രൽ ജയിൽ,
തിരുവനന്തപുരം.

ജി. ഭാസ്കരപിള്ള,
ജയിലർ-ഇൻ-ചാർജ്.

പാലക്കാട് റവന്യൂ ഡിവിഷണൽ ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

Ref. D-2561/84. *26th May* 1984.

താഴെ പറയുന്നതായ സാധനങ്ങൾക്ക് അവകാശികളായി ആരെങ്കിലും ഉണ്ടെങ്കിൽ ഈ നോട്ടീസ് പരസ്യപ്പെടുത്തിയ തീയതി മുതൽ മൂന്നു മാസത്തിനുള്ളിൽ ആവശ്യമായ രേഖകൾ സഹിതം പാലക്കാട് സബ് ഡിവിഷണൽ മജിസ്ട്രേറ്റിന് അപേക്ഷിക്കേണ്ടതാണെന്നും നിശ്ചിത സമയത്തിനുള്ളിൽ യാതൊരപേക്ഷയും കിട്ടാതിരുന്നാൽ സാധനങ്ങൾ അവകാശികളില്ലെന്ന നിഗമനത്തിൽ ഗവൺമെന്റിലേക്ക് മുതൽ കൂട്ടുന്നതാണെന്നും ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

D-2564/84. Item No. 1/84.

വടക്കഞ്ചേരി പോലീസ് എസ്. ഐ. ഹാജരാക്കിയത്.

ഫ്രെയിമിൽ സീറ്റിനു താഴെ Az 23912 എന്ന നമ്പർ ഉള്ളതും പിൻവശം മഡ്ഗാഡിൽ '1' ദിവ്യ എന്ന് കറുത്ത മഷികൊണ്ട് എഴുതിയതും കറുത്ത പെയിന്റ് അടിച്ചതുമായ പഴയ സൈക്കിൾ എണ്ണം ഒന്ന്.

D-2563/84 Item No. 2/84.

ഒലവക്കോട് റെയിൽവെ പോലീസ് എസ്. ഐ. ഹാജരാക്കിയത്.

1. സഫാരി എന്ന് ഇംഗ്ലീഷിൽ എഴുതിയ ഇളം മഞ്ഞ കളറിലുള്ള പെട്ടിയെ പോളിയോഗ്രിൻ നിറത്തിലുള്ള തുണിയിൽ സിമ്പ് വെച്ച് കവർ ചെയ്തിട്ടുള്ള സൂട്ട് കെയ്സ് എണ്ണം 1 (ഒന്ന്)
2. പിൻഭാഗത്ത് രണ്ടു പോക്കറ്റുകളോടുകൂടിയ ഒരു വെള്ള പാന്റ് എണ്ണം 1 (ഒന്ന്)
3. സൈഡിൽ രണ്ടു പാക്കറ്റും പിൻ ഭാഗത്ത് ഒരു പാക്കറ്റും പ്രിൻസ് ടെക്സ്റ്റോറിയം ആന്റ് ടൈലറിങ് എന്ന് ഇംഗ്ലീഷിൽ എഴുതിയ ലേബലോടു കൂടിയ ആഷ്കളർ പാന്റ് എണ്ണം 1 (ഒന്ന്)
4. മുൻഭാഗത്തു രണ്ടും പിൻഭാഗത്ത് ഒന്നും പോക്കറ്റുള്ളതും നേരിയ ലൈനുകളോടുകൂടിയതുമായ പാന്റ് എണ്ണം 1 (ഒന്ന്)
5. മുൻഭാഗത്തു രണ്ടും പിൻഭാഗത്ത് ഒന്നും പോക്കറ്റുള്ളതും ഫിറ്റ്വെൽ എന്ന ടൈലറിങ് മാർക്കുള്ളതുമായ ബ്രൗൺ പാന്റ് എണ്ണം 1 (ഒന്ന്).
6. മുൻഭാഗത്ത് ഒരു പോക്കറ്റുള്ളതും പ്രിൻസ് ടെക്സ്റ്റോറിയം എന്ന ടൈലർ മാർക്കുള്ളതുമായ ഒരു ഫുൾക്കൈ ഷർട്ട് എണ്ണം 1 (ഒന്ന്)
7. മുൻഭാഗത്ത് ഒരു പോക്കറ്റുള്ളതും വെള്ള കളറോടും കൂടിയ ഷർട്ട് എണ്ണം 1 (ഒന്ന്)

8. ഇളംനീല കള്ളികളുള്ളതും മുൻഭാഗത്ത് ഒരു പോക്കററുള്ളതും J. മുകുന്ദ് ടെയ്ലേഴ്സ് എന്ന ടൈലർ മാർക്കുള്ളതുമായ ഫുൾ കൈഷർട്ട് എണ്ണം 1 (ഒന്ന്)

9. മുൻഭാഗം മൂന്നുപോക്കററുള്ളതും പ്രിൻസ് ടൈലറിങ്ങ് മാർക്കുള്ളതും ചാരനിറത്തിലുള്ളതുമായ ഫുൾ കൈ ഷർട്ട് എണ്ണം 1 (ഒന്ന്)

10. ബെലോണ എന്ന ഇംഗ്ലീഷിലുള്ള ലേബലോടുകൂടിയ കയ്യുള്ള ബനിയൻ എണ്ണം 1 (ഒന്ന്)

11. J.K. രാജു എന്ന ലേബലുള്ള സാൻഡോ ബനിയൻ എണ്ണം 1 (ഒന്ന്)

12. V.I.P. എന്ന ഇംഗ്ലീഷ് ലേബലുള്ളതും മഞ്ഞ നിറത്തിലുള്ളതുമായ ജട്ടി എണ്ണം 1 (ഒന്ന്)

13. ടാൻടക് എന്ന് ഇംഗ്ലീഷിൽ എഴുതിയ ലേബലോടുകൂടിയ കാവികളർ ജട്ടി എണ്ണം 1 (ഒന്ന്)

14. ചെറിയ ടവൽ എണ്ണം 1 (ഒന്ന്)

15. ചാർലി എന്ന് ഇംഗ്ലീഷിൽ എഴുതിയ ഒരു ഒഴിഞ്ഞ കുപ്പി എണ്ണം 1 (ഒന്ന്)

16. ചുവപ്പു നിറത്തിലുള്ള വട്ടത്തിലുള്ള ചീർപ്പ് എണ്ണം 1 (ഒന്ന്)

17. തല ചീവാൻ ഉപയോഗിക്കുന്ന നീളത്തിലുള്ള കറുപ്പുകളറിലുള്ള Bata എന്നെഴുതിയ ബ്രഷ് എണ്ണം 1 (ഒന്ന്)

18. V.I.P. എന്നെഴുതിയ കീ ലോക്കററിൽ മൂന്നു തരത്തിലുള്ള 6 താക്കോൽ കൂട്ടം എണ്ണം 1 (ഒന്ന്)

19. ഹാഫ് സൈസിലുള്ള ഒരു പുരുഷന്റെ ഫോട്ടോ എണ്ണം 1 (ഒന്ന്)

20. ശ്രീ. വെങ്കിടേശ്വര ക്ലിനിക്കൽ ലാബറട്ടറി Dr. U.M. Bhanu Shali M.B.B.S. എന്നെഴുതിയ പ്രിസ്ക്രിപ്ഷൻ എണ്ണം 1 (ഒന്ന്)

21. യാഥഗിരി, APMC ഇലക്ഷൻ കൗണ്ടിങ്ങ് ഏജൻസിക്കുള്ള നോട്ടീസ് എണ്ണം 1 (ഒന്ന്)

D.3831/84. Item No. 3/84.

പാലക്കാട് ടൌൺ ട്രാഫിക് യൂനിററ് എസ്.ഐ. ഹാജരാക്കിയത്.

| | | |
|---|---|---|
| 100 രൂപ നോട്ട് | 7 CE | 568078 |
| ,, | AA/28 | 769799 |
| ,, | 7 AK | 528313 |
| ,, | 9 EB | 369540 |
| ,, | 2 BG | 695198 |
| ,, | 3 DR | 579968 |
| ,, | 4 AT | 769070 |
| ,, | 8 FC | 527117 |
| ,, | 5 BN | 138572 |
| ,, | 2 BA | 502697 |

(ഒപ്പ്)

റവന്യൂ ഡിവിഷണൽ ആഫീസ്,
പാലക്കാട്.

സബ് ഡിവിഷണൽ മജിസ്ട്രേററ് &
സബ് കലക്ടർ.

Reg. No. KL/TV/(N)/12

# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXIX] Trivandrum, Tuesday, 19th June 1984/29th Jyaistha 1906 (Saka) [No. 25

## PART III

# Marine Department

### ലഘുദർഘാസ് പരസ്യം

No. D1-579/N. F. 1984 ജൂൺ 1.

കേരളാ ഗവർണ്ണർക്കുവേണ്ടി നീണ്ടകര തുറമുഖ എഞ്ചിനീയറിംഗ് വകുപ്പ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തിക്കുവേണ്ടി 27-6-1984 വൈകുന്നേരം 4 മണി വരെ നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും നിലവിലുള്ള നിബന്ധനകൾക്ക് വിധേയമായി മുദ്രവെച്ച ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അന്ന് ദിവസം 4.30-ന് ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തിയിട്ടുള്ള ഉദ്യോഗസ്ഥനോ ദർഘാസുകൾ തുറക്കുന്നതാണ്.

ജോലിയുടെ പേരും അടങ്കൽ തുകയും—നീണ്ടകര മത്സ്യബന്ധന തുറമുഖ പദ്ധതി—മണ്ണിട്ടു നികത്തൽ—പ്രോജക്ടിലെ താൽക്കാലിക റോഡിനും മതിലിനും ഇടയിലുള്ള ഭാഗം മണ്ണിട്ടു നികത്തുക—രൂപ 66,457

നിരതദ്രവ്യം—രൂപ 1,350

ദർഘാസ് ഫാറത്തിന്റെ വില—രൂപ 25+വി.നി.

പ്രവർത്തി തീർക്കേണ്ട കാലാവധി—3 മാസം

കരാറുകാരുടെ യോഗ്യത—'സി' ക്ലാസോ അതിനു മുകളിലുള്ള ക്ലാസോ

ദർഘാസ് ഫാറങ്ങളും മറ്റു വിശദ വിവരങ്ങളും ശക്തികുളങ്ങരയിൽ പ്രവർത്തിക്കുന്ന നീണ്ടകര മത്സ്യബന്ധന തുറമുഖ പദ്ധതി എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും 11-6-1984 മുതൽ എല്ലാ പ്രവർത്തി ദിവസങ്ങളിലും ദർഘാസ് ദിവസം ഉച്ചയ്ക്ക് ഒരു മണി വരെയും ദർഘാസ് ഫാറത്തിന്റെ വില രൊക്കം പണമായോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് ഫാറം പോസ്റ്റലിൽ ലഭിക്കേണമെന്നുള്ളവർ 5 രൂപ പോസ്റ്റൽ ചാർജായി നൽകേണ്ടതാണ്. ദർഘാസ് ഫാറങ്ങൾ യാതൊരു കാരണവശാലും കൈമാറ്റം ചെയ്യപ്പെടാൻ പാടില്ലാത്തതാണ്. മറ്റ് നിലവിലുള്ള എല്ലാ നിബന്ധനകളും ഈ ദർഘാസിനും ബാധകമാണ്.

നീണ്ടകര മത്സ്യബന്ധന
തുറമുഖ പദ്ധതി
എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ
കാര്യാലയം, ശക്തികുളങ്ങര.

പി. പി. ശ്രീശൻ,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

### SHORT TENDER NOTICE

No. D2-1529/84/NF. *4th June* 1984.

Competitive tenders are invited from reputed firms and suppliers for the supply of 150 numbers of cast iron bollards.

Probable amount of supply—Rs. 85,481
E. M. D.—Rs. 900

Tenders in sealed covers superscribing the tender number and due date addressed to the undersigned should reach him on or before 4 p. m. on 10-7-1984. Tenders will be opened at 4.30 p.m. on the same day in the presence of those tenderers or their authorised representatives who may be present at that time. Late and defective tenders will not be considered. Intending tenderers may on application to the undersigned obtain the requisite tender forms on which tenders should be submitted. Application for the tender form should be accompanied by its cost Rs. 26.40 (including S.T.) either in cash or by money order which is not refundable under any circumstances. Any other mode of remittance will not be accepted towards the cost of tender form nor will the form be sent by V. P. P. Tender documents will be sent by post on remitting an additional amount of Rs. 5. The tender forms are not transferable. The articles should be supplied within two months from the date of supply order.

Neendakara Fishing
Harbour Division,
Sakthikulangara.

P. P. SREESHAN,
*Executive Engineer.*
(For and on behalf of the
Governor of Kerala)

Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 19th June 1984/29th Jyaistha 1906 (Saka) [No. 25

## PART III

# Department of National Employment Services

### ഭാവി ആസൂത്രണം ചെയ്യുന്നതിന് സഹായിക്കുന്ന ഗൈഡുകൾ

അനുയോജ്യമായ ഒരു തൊഴിൽ തിരഞ്ഞെടുക്കുകയെന്നത് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. ഉദ്യോഗാർത്ഥികളുടെ കഴിവിന്റെ യഥാർത്ഥ വിനിയോഗം ക്രമമായ ഉന്നമനം, കൂടുതൽ ശോഭന സാദ്ധ്യതയുള്ള ഒരു ഭാവി ഇവയെല്ലാം ഉദ്യോഗാർത്ഥി തിരഞ്ഞെടുക്കുന്ന തൊഴിലിനെ ആശ്രയിച്ചിരിക്കുന്നു.

ശരിയായ തൊഴിലുകൾ തിരഞ്ഞെടുക്കുന്നതിന് തൊഴിൽ ഗൈഡുകൾ സഹായിക്കുന്നു. താഴെ കൊടുത്തിരിക്കുന്ന തൊഴിൽ ഗൈഡുകളിൽ 50 പൈസയിൽ കുറഞ്ഞവ സൗജന്യമായും മറ്റുള്ളവ വിലയ്ക്കും എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിൽ നിന്നും വാങ്ങാവുന്നതാണ്.

### കരിയർ ഇൻഫർമേഷൻ സീരീസ്

1 കരിയേഴ്സ് ഇൻ എഞ്ചിനീയറിംഗ് ആന്റ് ടെക്നോളജി
2 കരിയേഴ്സ് ഫോർ ഹൈ/ഹയർ സെക്കന്ററി സ്കൂൾ ലീവേഴ്സ്
കരിയേഴ്സ് ഫോർ സയൻസ് ഗ്രാഡ്വേറ്റ്സ്
4 കരിയേഴ്സ് ഫോർ ആർട്ട്സ് ആന്റ് കോമേഴ്സ് ഗ്രാഡ്വേറ്റ്സ്
5 കരിയേഴ്സ് ഫോർ അഗ്രികൾച്ചറൽ ഗ്രാഡ്വേറ്റ്സ് ആന്റ് അപ്ലൈഡ് സയന്റിസ്റ്റ്സ്
6 കരിയേഴ്സ് ഇൻ അക്കൗണ്ടൻസി
7 കരിയേഴ്സ് ഫോർ വിമൻ
8 ബി യുവർ ഓൺ എംപ്ലോയർ
9 ടുവേഡ്സ് സെൽഫ് എംപ്ലോയ്മെന്റ്
10 കരിയേഴ്സ് ഇൻ മെഡിസിൻ ആന്റ് അലൈഡ് ഫീൽഡ്സ്
11 കരിയേഴ്സ് ഇൻ പ്രിന്റിംഗ്
12 സെല്ലിംഗ് ആസ് എ കരിയർ
13 കരിയേഴ്സ് ഫോർ നോൺ മെട്രിക്കുലേറ്റ്സ് ആന്റ് സ്കൂൾ ഡ്രോപ്പൗട്ട്സ്
14 ആർട്ട് ഫോർ എ ലിവിംഗ്
15 കരിയേഴ്സ് ഇൻ കാറ്ററിംഗ് ആന്റ് ഹോട്ടലിയറിംഗ്
16 മാത്തമാറ്റിക്സ് ഫോർ എ കരിയർ
17 ഹെവി എർത്ത് മൂവിംഗ് മെഷീനറി ഓക്യുപ്പേഷൻസ്
18 ആഫ്റ്റർ ഇന്റർമീഡിയറ്റ് വാട്ട്
19 കരിയേഴ്സ് ഇൻ ഡിഫൻസ് സർവ്വീസ്
20 കരിയേഴ്സ് ഇൻ ജേണലിസം
21 സ്റ്റാറ്റിസ്റ്റിക്സ് ഫോർ എ കരിയർ
22 ഹോം സയൻസ് ആന്റ് ഡയറ്ററ്റിക്സ് ഫോർ എ കരിയർ
23 കരിയേഴ്സ് ഇൻ ഡേറ്റാ പ്രോസസിംഗ് (കമ്പ്യൂട്ടർ ഓക്യുപ്പേഷൻസ്)
24 ലേൺ വൈൽ യു ഏൺ
25 എക്കണോമിക്സ് ഫോർ എ കരിയർ
26 ആഫ്റ്റർ ബി. എസ്‌സി. വാട്ട്

### കരിയർ പാംഫ്ലറ്റുകൾ

1 ആക്ചറി
2 അഗ്രികൾച്ചറൽ എഞ്ചിനീയർ
3 എയർ കണ്ടീഷനിംഗ് ആന്റ് റഫ്രിജറേഷൻ മെക്കാനിക്ക്
4 എയർ പൈലറ്റ്
5 ആർക്കിയോളജിസ്റ്റ്
6 ആർക്കിടെക്റ്റ്
7 ആക്സിലറി നഴ്സ് മിഡ്‌വൈഫ്
8 കമ്പനി സെക്രട്ടറി
9 കമേഴ്സ്യൽ ആർട്ടിസ്റ്റ്
10 ഡെന്റൽ ആക്സിലറി
11 ഡെന്റൽ സർജൻ
12 ഡ്രാഫ്റ്റ്സ്മാൻ (മെക്കാനിക്കൽ എഞ്ചിനീയറിംഗ്)
13 ഫാമിലി ആന്റ് ചൈൽഡ് വെൽഫെയർ വർക്കർ
14 ഫോറസ്റ്റ് റേഞ്ചർ
15 ജനറൽ ഫിറ്റർ

16 ജിയോളജിസ്റ്റ്
17 ഹെൽത്ത് വിസിറ്റർ
18 ഹൈവേ എഞ്ചിനീയർ
19 ഹോർട്ടികൾച്ചറിസ്റ്റ്
20 ഇൻഷ്വറൻസ് ഏജന്റ്
21 ലൈബ്രേറിയൻ
22 പാറ്റേൺ മേക്കർ
23 ഫാർമസി ആസ് എ കരിയർ
24 ഫിസിക്കൽ എഡ്യൂക്കേഷൻ ടീച്ചർ
25 ഫാർമസിസ്റ്റ്
26 പ്ലാനിംഗ് യുവർ കരിയർ
27 പ്ലംബർ
28 പ്രൂഫ് റീഡർ
29 പബ്ലിക് ഹെൽത്ത് എഞ്ചിനീയർ
30 റേഡിയോ ആന്റ് ടെലിവിഷൻ ടെക്നീഷ്യൻ
31 സാനിറ്ററി ഇൻസ്പെക്ടർ
32 ഷീറ്റ് മെറ്റൽ വർക്കർ
33 മെഷീൻ ഡ്രില്ലർ (മെറ്റൽ)
34 മെഷീൻ ഗ്രൈൻഡർ
35 മിറ്റിയോറോളജിസ്റ്റ്
36 മില്ലർ മെറ്റൽ
37 മിൽറൈറ്റ്
38 മോൾഡർ
39 പഞ്ചായത്ത് സെക്രട്ടറി
40 സോഷ്യൽ എഡ്യൂക്കേഷൻ ഓർഗനൈസർ
41 ടീച്ചർ നഴ്സറി എഡ്യൂക്കേഷൻ
42 സിവിൽ എഞ്ചിനീയർ
43 അയൺ ആന്റ് സ്റ്റീൽ ഇൻഡസ്ട്രി
44 മെഡിക്കൽ ടെക്നീഷ്യൻ
45 ഓവർസീയർ (സിവിൽ)
46 വെൽഡർ
47 വെറ്ററിനറി സർജൻ
48 സുവോളജിസ്റ്റ്
49 മൈനിംഗ് എഞ്ചിനീയർ
50 ഇലക്ട്രോണിക്സ് എഞ്ചിനീയർ
51 ടൂൾ ആന്റ് ഡൈമേക്കർ
52 കേബിൾ ജോയിന്റർ
53 കെമിക്കൽ എഞ്ചിനീയർ
54 ടെലികമ്മ്യൂണിക്കേഷൻ എഞ്ചിനീയർ
55 ആട്ടോമൊബൈൽ എഞ്ചിനീയർ
56 സിവിൽ എഞ്ചിനീയർ
57 ഇൻഡസ്ട്രിയൽ ആന്റ് പ്രൊഡക്ഷൻ എഞ്ചിനീയർ
58 ടൗൺ ആന്റ് കൺട്രി പ്ലാനർ
59 ടർണർ
60 ട്രാക്ടർ ഓപ്പറേറ്റർ
61 ടൂറിസ്റ്റ് ഗൈഡ്

നാഷണൽ എംപ്ലോയ്മെന്റ്
ഡയറക്ടറേറ്റ്,
തിരുവനന്തപുരം.

(ഒപ്പ്)
സ്റ്റേറ്റ് വൊക്കേഷണൽ
ഗൈഡൻസ് ആഫീസർ.



Reg. No. [illegible]

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 19th June 1984|29th Jyaistha 1906 (Saka) [No. 25

PART III

## Police Department

### AUCTION NOTICE

No. E2-2198/82-A. *7th June* 1984.

Three Nos. of unused 12 Volt 7 plate Batteries of this unit will be sold in public auction at 11 a. m. on 12-7-1984 at the premises of District A. R. Camp, Alleppey.

2. Intending bidders should deposit an earnest money of Rs. 100 (Rupees one hundred only). The auction will be conducted by the undersigned or any other officers authorised by him on his behalf.

3. The highest bidder should deposit 50% of bid amount in cash as security on the spot including the earnest money deposit. The balance amount should be paid and the articles removed within 7 days from the date of receipt of communication of order confirming the auction and directing him to do so. In case the auction is not confirmed the security amount deposited shall be returned to the party.

4. The earnest money deposit and the security deposit of those who fail to comply with the provisions stipulated in para (3) above will be forfeited to Government and the articles reauctioned at their risk and the loss, if any, sustained by the Government during the second auction will be recovered from the person responsible for the same. They will also have no claim on the profit, if any, received during the second auction.

5. The batteries can be inspected during office hours with permission of A.C. A.R., Alleppey between 11 a.m. to 4 p. m. on any working day.

6. The undersigned reserves the right to cancel or postpone the auction without assigning any reason thereof.

District Police Office,
Alleppey.

(Sd.)
For *Superintendent of Police*.

Reg. No. KL/TV/(N)/12





# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 19th June 1984/29th Jyaistha 1906 (Saka) [No. 25

## PART III

## Public Health Engineering Department

### ലഘു ദർഘാസ് പരസ്യം

നമ്പർ എ1-1353/84. 1984 മേയ് 28.

താഴെ പറയുന്ന പ്രവൃത്തിക്കുവേണ്ടി അംഗീകൃത കരാറുകാരിൽ നിന്നും കേരള വാട്ടർ ആന്റ് വേസ്റ്റ് വാട്ടർ അതോറിറ്റിക്കു വേണ്ടി, എക്സിക്യൂട്ടീവ് എഞ്ചിനീയർ, കേരള വാട്ടർ ആന്റ് വേസ്റ്റ് വാട്ടർ അതോറിറ്റി, ഡിവിഷൻ, ആലപ്പുഴ 25-6-1984-ാം തീയതി വൈകുന്നേരം നാലു മണി വരെ മത്സര സ്വഭാവമുള്ള മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

1. പ്രവർത്തിയുടെ പേര്—പുന്നപ്ര ഗ്രാമോൽസവ പരിപാടിയോടനുബന്ധിച്ച്, ഈരേത്തോടു മുതൽ കരിമ്പാല വളവു വരെ പൈപ്പ് ഇടൽ ജോലി
2. അടങ്കൽ തുക—40,784 രൂപ
3. നിരതദ്രവ്യം—850 രൂപ
4. ദർഘാസ് ഫാറം വില—രൂപ 15+വി.നി.
5. കാലാവധി—1 മാസം
6. ക്ലാസ്—'സി'

ദർഘാസുകൾ അന്നേ ദിവസം വൈകിട്ട് 4.30-ന് ഹാജരായിട്ടുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ താഴെ ഒപ്പിട്ടിരിക്കുന്ന ആളോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ തുറക്കുന്നതാണ്. ദർഘാസ് ഫാറങ്ങളും നിബന്ധനകളും വില നേരിട്ടോ, മണി ഓർഡർ അയച്ചോ ആവശ്യപ്പെട്ടാൽ 11-6-1984-ാം തീയതി ഉച്ചക്ക് ഒരു മണിവരെ ലഭിക്കുന്നതാണ്. കൂടുതൽ വിവരങ്ങൾ ആഫീസ് പ്രവർത്തി സമയങ്ങളിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

കേരള വാട്ടർ ആന്റ് വേസ്റ്റ് വാട്ടർ അതോറിറ്റി, ആലപ്പുഴ.

ടി. എച്ച്. യാക്കൂബ്സേട്ട്,
എക്സിക്യൂട്ടീവ് എഞ്ചിനീയർക്കുവേണ്ടി

### ദർഘാസ് പരസ്യം

നമ്പർ ഡി. ബി. 17/84. 1984 മേയ് 24.

കേരള വാട്ടർ ആന്റ് വേസ്റ്റ് വാട്ടർ അതോറിറ്റി വണ്ടൂർ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് 'സി' ക്ലാസും അതിനുമീതെയും കേരള വാട്ടർ ആന്റ് വേസ്റ്റ് വാട്ടർ അതോറിറ്റിയിൽ രജിസ്റ്റർ ചെയ്ത കരാറുകാരിൽ നിന്നും 1984 ജൂൺ മാസം 28-ാം തീയതി വൈകുന്നേരം 4 മണിവരെ മത്സര സ്വഭാവമുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേര് എഴുതി മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം വൈകിട്ട് 4.30 മണിക്ക് തുറക്കുന്നതാണ്.

| ക്രമ നമ്പർ | ദർഘാസ് നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|---|
| (1) | (2) | (3) | (4) |
| 1 | 1/84-85 | പോരൂർ പഞ്ചായത്തിലെ എരമംഗലം കുഴൽകിണറിൽനിന്നുള്ള ജലവിതരണം 90 എം. എം. പി. വി സി. വിതരണ പൈപ്പും, 50 എം. എം. പി. വി. സി. വിതരണ പൈപ്പും ഇടുന്ന ജോലി—രൂപ 50,000 | 1,000 |
| 2 | 2/84-85 | പോരൂർ പഞ്ചായത്തിലെ വാർഡ് നമ്പർ 7-ൽ കുഴൽ കിണറിൽ നിന്നുള്ള ജലവിതരണം 90 എം. എം. പി. വി സി. വിതരണ പൈപ്പും 50 എം. എം. പി വി സി വിതരണ പൈപ്പും ഇടുന്ന ജോലി —രൂപ 37,500 | 750 |

| (1) | (2) | (3) | (4) |
|---|---|---|---|
| 3 | 3/84-85 | തിരുവാലി പഞ്ചായത്തിലെ പത്തക്കോട് കുഴൽ കിണറിൽ നിന്നുള്ള ശുദ്ധജല വിതരണം 90 എം. എം. പി. വി. സി. വിതരണ പൈപ്പിടുന്ന ജോലി—രൂപ 45,000 | 900 |
| 4 | 4/84-85 | ടി ടി 50 എം. എം. പി. വി. സി. വിതരണ പൈപ്പിടുന്ന ജോലി—രൂപ 12,500 | 250 |
| 5 | 5/84-85 | വണ്ടൂർ പഞ്ചായത്തിലെ കാപ്പിൽ കുഴൽ കിണറിൽ നിന്നുള്ള ശുദ്ധജലവിതരണം 90 എം. എം. പി വി. സി. വിതരണ പൈപ്പിടുന്ന ജോലി — രൂപ 40,000 | 800 |
| 6 | 6/84-85 | ടി ടി 50 എം. എം. പി. വി. സി. വിതരണ പൈപ്പിടുന്ന ജോലി—രൂപ 27,500 | 550 |
| 7 | 7/84-85 | മമ്പാട്ട് പഞ്ചായത്തിലെ പുല്ലോടും കുഴൽകിണറിൽ നിന്നുള്ള ശുദ്ധജല വിതരണം 90 എം. എം. പി. വി. സി. വിതരണ പൈപ്പിടുന്ന ജോലി — രൂപ 45,000 | 900 |
| 8 | 8/84-85 | ടി ടി 50 എം. എം. പി. വി. സി. വിതരണ പൈപ്പിടുന്ന ജോലി—രൂപ 12,500 | 250 |

ദർഘാസ് പ്രമാണത്തിന്റെ വില — രൂപ 15 + നികുതികൾ

പ്രവർത്തി തീർക്കേണ്ട കാലാവധി — ക്രമ നമ്പർ 1, 2, 3, 5, 7 എന്നിവക്ക് 3 മാസം വിതവും ക്രമനമ്പർ 4, 8 എന്നിവക്ക് ഓരോ മാസവും ക്രമനമ്പർ 6-ന് 2 മാസവും

ദർഘാസ് പ്രമാണങ്ങളും മററു വിശദവിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ ആഫീസിൽ നിന്നും 20-6-1984 മുതൽ 28-6-1984 ഉച്ചക്ക് 1 മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിയോർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിനുവേണ്ടി അടച്ചതുക യാതൊരു കാരണ വശാലും തിരിച്ചു കൊടുക്കുന്നതല്ല. ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ നിലവിലുള്ള വ്യവസ്ഥ കളും ഇതിനും ബാധകമാവുന്നതാണ്.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം,
വണ്ടൂർ,

കെ. രാമചന്ദ്രൻ,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ
(കേരള വാട്ടർ ആന്റ് വേസ്ററ് വാട്ടർ അതോറിററി, മാനേജിംഗ് ഡയറക്ടർക്കുവേണ്ടി).

---

## ദർഘാസ് പരസ്യം

നമ്പർ എ3. 933/83. 1984 ജൂൺ 2.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരള ജലമലിന ജല അതോറിററി സബ്ഡിവിഷൻ തിരുവല്ല താഴെ പറയുന്ന പ്രവൃത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള രജിസ്ററർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും സീലുവച്ച ദർഘാസുകൾ 22-6-1984 വൈകുന്നേരം കൃത്യം 4 മണിവരെ സ്വീകരി ക്കുന്നതാണ്. അന്നേദിവസം വൈകുന്നേരം 4 30-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറ ക്കുന്നതാണ്.

ദർഘാസ് നമ്പർ—1/84-85

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും — തിരുവല്ല മുനിസിപ്പൽ ടൗൺ ശുദ്ധജല വിതരണ പദ്ധതിയിലെ 1985 ഏപ്രിൽ മാസം അവസാനംവരെ പൈപ്പു ലൈനുകൾ ക്കുണ്ടാകുന്ന കേടുപാടുകൾ തീർക്കുക— രൂപ 9,956

നിരതദ്രവ്യം—രൂപ 200

ദർഘാസ് ഫാറത്തിന്റെ വില —രൂപ 10+വി. നി.

പ്രവർത്തി തീർക്കേണ്ട കാലാവധി—10 മാസം

ദർഘാസ് ഫാറങ്ങളും മററു വിശദ വിവരങ്ങളും അസിസ്റ്റന്റ് എക്സക്യൂട്ടീവ് എഞ്ചിനീയർ കേരള ശുദ്ധജല അതോറിട്ടി സബ്ഡിവിഷൻ ഓഫീസിൽ നിന്നും 22-6-1984 ഉച്ചക്ക് ഒരുമണിവരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ദർഘാസ് ഫാറത്തിന്റെ വില രൊക്കം പണമായോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസ്, കേരള ജലമലിനജല അതോറിട്ടി, സബ്ഡിവിഷൻ,
തിരുവല്ല.

(ഒപ്പ്)
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ദർഘാസ് പരസ്യം

നമ്പർ. ഡി. ബി1. 31800/83. 1984 മെയ് 15.

മലപ്പുറം പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വിഭാഗം എക്സിക്യൂട്ടീവ് എഞ്ചിനീയർ, താഴെ പറയുന്ന പ്രവൃത്തികൾക്ക് സി ക്ലാസിനുമേൽ രജിസ്ററർ ചെയ്ത കരാറുകാരിൽ നിന്നും 1984 ജൂൺ മാസം 26-ാം തിയതി 4 മണിവരെ മത്സര സ്വഭാവമുള്ള ദർഘാസുകൾ മുദ്രവെച്ച വെവ്വേറെ കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു.

| ക്രമ നമ്പർ | ദർഘാസ് നമ്പരും പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | 1/84-85 പുൽപ്പററ പഞ്ചായത്തിൽ കുഴൽകിണർ ശുദ്ധജല പദ്ധതിക്കു വിതരണ പൈപ്പുകൾ സ്ഥാപിക്കൽ — രൂപ 75,000 | 1,500 |
| 2 | 2/84-85 മഞ്ചേരി ശുദ്ധജലവിതരണ പദ്ധതി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ വസതി നിർമ്മി ക്കൽ (പുനർ ദർഘാസ്) — രൂപ 70,560 | 1,450 |

ദർഘാസ് പ്രമാണത്തിന്റെ വില—രൂപ 25+വി. നി. + അ. വി. നി.

പ്രവൃത്തി തീർക്കേണ്ട കാലാവധി — ക്രമനമ്പർ ഒന്നിന് 2 മാസവും, ക്രമനമ്പർ രണ്ടിന് 3 മാസവും.

ടെൻഡർ പ്രമാണങ്ങളും മറ്റു വിശദവിവരങ്ങളും താഴെ ഒപ്പു വച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും ആഫീസ് സമയങ്ങളിൽ 10-6-84 മുതൽ 26-6-1984 ഉച്ചയ്ക്ക് 1 മണി വരെ ടെൻഡർ പ്രമാണത്തിന്റെ വില രൊക്കം പണമായോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ പ്രമാണത്തിനുവേണ്ടി അടച്ച തുക യാതൊരു കാരണവശാലും തിരിച്ചു കൊടുക്കുന്നതല്ല. ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ നിലവിലുള്ള വ്യവസ്ഥകളും ഇതിനും ബാധകമാണ്.

എക്സിക്യൂട്ടീവ് എഞ്ചിനിയറുടെ ആഫീസ്,
മലപ്പുറം.

ടി. അബ്ദുൽ അസീസ്,
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ,
ഇൻ-ചാർജ്,
(കേരള വാട്ടർ ആന്റ് വെയിസ്റ്റ്
വാട്ടർ അതോറിറ്റി മാനേജിംഗ്
ഡയറക്ടർക്കുവേണ്ടി)

---

ടെൻഡർ പരസ്യം

നമ്പർ ഡി1-143/79. 1984 മെയ് 28.

താഴെ പറയുന്ന പ്രവർത്തികൾക്ക് 27-6-1984 വൈകുന്നേരം കൃത്യം 4 മണിവരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള 'ഡി' ക്ലാസിനു മുകളിലോട്ടുള്ള അംഗീകൃതകരാറുകാരിൽ നിന്നും മത്സരസ്വഭാവമുള്ള ടെൻഡറുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം 4.30-ന് ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

ടെൻഡർ നമ്പർ—1/84-85

പ്രവർത്തിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും—
ഗ്രാമീണ ശുദ്ധജല വിതരണ പദ്ധതി—ബദിയഡുക്ക — പമ്പിങ്ങ് മെയിനിന്നുള്ള. പ്രത്യേക പ്രവർത്തികൾ—രൂപ 7,024

നിരതദ്രവ്യം—രൂപ 150
ടെൻഡർ ഫോറത്തിന്റെ വില—രൂപ 10+വി. നി.
പ്രവർത്തി തീർക്കേണ്ട സമയം—2 ആഴ്ച

ടെൻഡർ ഫാറങ്ങളും മറ്റു വിശദ വിവരങ്ങളും താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസറുടെ ആഫീസിൽ നിന്നും 15-6-1984 മുതൽ എല്ലാ പ്രവർത്തി ദിവസങ്ങളിലും ടെൻഡർ ദിവസം ഉച്ചക്ക് ഒരു മണി വരെയും ടെൻഡർ ഫാറത്തിന്റെ വില രൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ പ്രമാണത്തിന്റെ വില അടച്ചാൽ യാതൊരു കാരണവശാലും മടക്കികിട്ടുന്നതല്ല. ടെൻഡർ പ്രമാണങ്ങൾ കേരള ജല-മലിനജല അതോറിറ്റിയിലെ അംഗീകൃത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു. നിശ്ചിത സമയത്തിനുശേഷം യാതൊരു കാരണവശാലും ടെൻഡറുകൾ സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവെക്കാത്ത ടെൻഡറുകൾ തിരസ്കരിക്കപ്പെടുന്നതായിരിക്കും.

കേരള ജല-മലിനജല അതോറിറ്റിയിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിന് ബാധകമായിരിക്കും.

അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനിയരുടെ ആഫീസ്,
കേരള ജല-മലിനജല
അതോറിറ്റി, ഡബ്ല്യു.
എസ്. പി സബ്ഡിവിഷൻ
നമ്പർ. IV-വിദ്യാനഗർ,
കാസർകോട്-670123.

കെ. പത്മനാഭൻ,
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

## TENDER NOTICE

No. 4/84-85

No. PHSCD3-1491/83. 25th May 1984.

Competitive tenders in sealed cover supets ribing the name of the work are invited for and on behalf of the Kerala Water and Waste Water Authority by the undersigned from the reputed firms for the following supply upto 4 p. m. on 28-6-1984. Tenders will be opened at 4.30 p. m. on 28-6-1984.

Sl. No. — Name of work

1. Supply of 250 mm (10") M. S. pipe shell thi kness 9.5 mm for tube well work confirming to IS. 4270
2. Supply of 150 mm (6") M. S pipe of shell thickness 8 mm for tube well work conf rming to IS:4270

Probable amount of contract—1 Lakh
E. M. D.—1 % of the quoted amount
Cost of tender form—Rs. 50 plus S.T.
Rs. 4 plus S.T.
Period of completion—1 month

Tender forms and other particulars can be had from the office of the undersigned on all working days from 15-6-1984 and up to 1 p. m. on 28-6-1984 on application in writing and on payment of the value of the documents (not refundable) either in cash or by money order. All other conditions are the same in Kerala Water and Waste Water Authority.

Office of the
Superintending Engineer,
Kerala Water & Waste
Water Authority,
P. H. South Circle,
Observatory Hills,
Trivandrum.

S. Govindan Potti,
*Superintending Engineer.*

---

## SHORT TENDER NOTICE

No. AB3-1220/83. 25th May 1984.

Competitive tenders in sealed covers superscribing the name of work are invited for and on behalf of the Managing Director, Kerala Water and Waste Water Authority by the Executive Engineer, Public Health Division, Kerala Water and Waste Water Authority, Kottayam for the supply of the following upto 4 p. m. on 30-6-1984. Tenders will be opened at 4.30 p. m. on 30-6-1984.

| *Tender No.* | *Name of work* | *E.M.D.* Rs. | *Cost of tender form* Rs. | *Period of completion* |
|---|---|---|---|---|
| (1) | (2) | (3) | (4) | (5) |
| 1/84-85 | Supply of C. I. Specials for Water Supply Scheme to Parathode. | 1 % of the quoted amount. | 25 plus S.T. plus AST. | 2 months |

| (1) | (2) | (3) | (4) | (5) |
|---|---|---|---|---|
| 2/84-85 | Supply and errection of pumpsets suitable for the existing electric motors of various sizes for the various Rural Water Supply Scheme—9 Nos. | 2% of the quoted amount | Rs. 50 plus S.T. plus AST. | 2 months |
| 3/84-85 | Supply and errection of pumpsets for Rural Water Supply Scheme to Kanjirampanampady—1 No. | do. | Rs. 25 plus S.T. plus AST. | do. |
| 4/84-85 | Do. do. for Rural Water Supply Scheme to Pariyaram—1 No. | do. | do. | do. |
| 5/84-85 | Do. do. for R.W.S.S. to Thottakkadu—1 No. | do. | do. | do. |
| 6/84-85 | Do. do. for R.W.S.S. to Moscow Meenadom—1 No. | do. | do. | do. |
| 7/84-85 | Do. do. for R.W.S.S. to Parathanamkunnu—1 No. | do. | do. | do. |
| 8/84-85 | Do. do. for R.W.S.S. to Ramapuram—1 No. | do. | do. | do. |
| 9/84-85 | Do. do. for R.W.S.S. to Kumaranalloor—1 No. | do. | do. | do. |
| 10/84-85 | Do. do. for R.W.S.S. to Kidangoor—1 No. | do. | do. | do. |
| 11/84-85 | Do. do. for R.W.S.S. to Kattachira—1 No. | do. | do. | do. |
| 12/84-85 | Do. do. for R.W.S.S. to Ettumanoor—1 No. | do. | do. | do. |
| 13/84-85 | Do. do. for R.W.S.S. to Athirampuzha—1 No. | do. | do. | do. |
| 14/84-85 | Do. do. for R. W. S. S. to Mannanam—1 No. | do. | do. | do. |
| 15/84-85 | Do. do. for R. W. S. S. to Villoonni—1 No. | do. | do.. | do. |
| 16/84-85 | Do. do. for R.W.S.S. to Parampuzha—1 No. | do. | do. | do. |
| 17/84-85 | Do. do. for R.W.S.S. to Kaipuzha—1 No. | do. | do. | do |
| 18/84-85 | Do. do. for R.W.S.S. to Parippilkunnu—1 No. | do. | do. | do. |
| 19/84-85 | Do. do. for R.W.S.S. to S.H. Mount—1 No. | do. | do. | do. |
| 20/84-85 | Do. do. for R. W. S. S. to Kummaunoor—2 Nos | do. | do. | do. |

Tender forms and other particulars can be had from the Office of the Executive Engineer, Public Health Division, Kerala Water & Waste Water Authority, Kottayam, Kerala on all working days between 10.15 a. m. and 5 15 p. m. from 4-6-1984 and upto 1 p. m. on 30-6-1984 on application in writing and on payment of the cost of document (not refundable) either in cash or by money order. All other conditions are as usual in the Kerala Water and Waste Water Authority. The tender documents issued are not transferrable.

Office of the Executive Engineer,
Public Health Division,
Kerala Water and Waste Water Authority,
Kottayam-2.

A. S. VARGHESE,
*Executive Engineer.*

